

**ശ്രീമതി ബാലാമണിഅമ്മയും കുട്ടിയും**

(ശ്രീമതി ബാലാമണിഅമ്മയുടെ "അവർ പാടുന്നു" എന്ന കാവ്യസമാഹാരത്തെപ്പറ്റി ശ്രീ. എൻ. വി. കൃഷ്ണവാരിയർ എഴുതിയ നിരൂപണം അന്യത്ര)

# അരുണ വാർഷികോപഹാരം

---

അരുണയുടെ വാർഷികോപഹാരം മാർച്ച് 12—ാംതീയതി പ്രസിദ്ധപ്പെടുത്തുന്നതാണ്. ഉറൂബിന്റെ ലൈസൻസില്ലാത്ത പട്ടിയും, റാഫിയുടെ ചിററമ്മയുടെ വിവാഹവും മേരിജോൺ കൂത്താട്ടുകുളത്തിന്റെ രണ്ടു ഹൃദയങ്ങളും അക്കിത്തത്തിന്റെ അമ്മിഞ്ഞപ്പാലും രാഗിണീദേവിയുടെ ദക്ഷിണേന്ത്യൻ നൃത്യകലയും, മുൽക്ക്‌രാജ്‌ആനന്ദിന്റെ യൂറോപ്യൻ നാടകവേദിയും, പി. ഒ. യുടെ മകളും, കൊട്ടപ്പുന്നയുടെ വിലാപശില്പവും, കെ. ജെ. നൈനാന്റെ സ്ത്രീപുരുഷബന്ധവും, മണ്ണമ്മൂടിന്റെ തോണിക്കാരിയും, വേളൂരിന്റെ കൊയ്ത്തരിവാളും മററും മററും ഈ വാർഷികോപഹാരത്തെ സമലങ്കരിക്കുന്നു.

ടോൾസ്റ്റായുടെ 'പടർന്നുപിടിച്ച അഗ്‌നി' ഒരു ഒന്നാന്തരം ചെറുകഥയാണ്. സൈന്ധവനദീതടം മുതൽ ഇന്നുവരെയുള്ള ഇൻഡ്യൻ സംസ്ക്കാരത്തിന്റെ അലയടികളെപ്പററി ചരിത്രകാരൻ വിവരിക്കുന്നു. ലേഖനത്തിന്റെ ലിസ്റ്റ് മുഴുവൻ പ്രസിദ്ധപ്പെടുത്തുവാൻ സ്ഥലസൌകര്യമില്ല.

അറേബ്യൻകഥകൾ രസകരങ്ങളല്ലേ? അതേ! പക്ഷേ അതിനെപ്പററിയുള്ള കഥ അതിനേക്കാൾ രസകരമാണ്. ആയിരത്തൊന്നു രാവുകളിൽ കഥ പറഞ്ഞു് രാജാവിന്റെ മനം മയക്കി സ്വജീവനെ രക്ഷിച്ച സമർത്ഥയായ മന്ത്രികുമാരിയെപ്പററിയും, ഈ കഥയുടെ പ്രേമനിർഭരമായ പശ്ചാത്തലവും അറിയണമെങ്കിൽ അരുണ വാർഷികോപഹാരം വായിക്കുക.

ത്രിവർണ്ണ കവർചിത്രം
150 പേജുകൾ
വില 1 രൂ. 8 ണ.

മാനേജർ,
അരുണ,
കോട്ടയം,
തിരുവിതാംകൂർ.

# വിഷയവിവരം





മുഖചിത്രം

സരോജിനി നായഡു

അരുണ

ഗാർഹികമാസിക

എഡിറ്റർ മിസ്സിസ് ഏ. വി. കളത്തിൽ; മാനേജിങ്ങ് എഡിറ്റർ വറുഗീസ് കളത്തിൽ എം. ഏ

പുസ്തകം 4. | മാർച്ച് 1953 | ലക്കം 1

# സർവപ്രിയയായ സരോജിനിദേവി

## പണ്ഡിററ് നെഹ്റു

(1949 മാർച്ച് 2-ാംതീയതി സരോജിനിദേവിയുടെ ചരമവാർത്തയറിഞ്ഞപ്പോൾ ജവഹർലാൽ നെഹ്റു പുറപ്പെടുവിച്ച പ്രസ്താവന)

"നമ്മുടെ തലമുറയിൽ പ്രമുഖരായ കന്മാരും രാജാക്കന്മാരും മരിച്ചു പോകുന്നുണ്ട്, പഴയ സുഹൃത്തുക്കളും ഉററചങ്ങാതിമാരും ദിവംഗതരാകുന്നുണ്ട്, എന്നാൽ ഇപ്പോൾ വിട്ടുപോയിട്ടുള്ളതു് അവരിലെല്ലാററിലുമപരി പ്രിയംകരയും പ്രഭാവതിയുമായ ഒരു മഹതിയാണ്. എന്നെ നൈരാശ്യം ബാധിച്ചിരിക്കുന്നു. ഞാൻ ആത്മീയമായി മ ഥിക്കപ്പെട്ടിരിക്കയാണ്.

സരോജിനീ ദേവിയുടെആരോഗ്യം ക്ഷയിച്ചുപോയിരുന്നെങ്കിലും അവരിൽ അഭംഗുരമായ ആത്മശക്തി ജ്വലിച്ചുകൊണ്ടുതന്നെ ഇരുന്നു. ഇന്നാട്ടിലെ സ്ത്രീപുരുഷന്മാർ പറയട്ടെ, ആ വെളിച്ചത്തെ കൈയ്യിലെടുക്കുവാൻ അവർക്ക് കഴിവുണ്ടോ എന്നു്. സരോജിനിദേവി നമുക്ക് നൽകിയതു്, ഇന്ത്യക്കൊട്ടാകെ നൽകുവാൻ നാം പ്രാപ്തരാകുമാറാകട്ടെ.

നാം ഇന്നു് അനുശോചിക്കുന്ന ആൾ ആരായിരുന്നു? അവർ ഒരു ദേശീയവാദിയും, സർവ്വദേശീയ പ്രാധാന്യമുള്ളവരുമായിരുന്നു. നമ്മുടെ ചരിത്രവും ലോകത്തിന്റെ ചരിത്രവും അവരെക്കുറിച്ച് രേഖപ്പെടുത്തും. അവർ ഒരു സ്വപ്ന വിഹാരിയായിരുന്നു; ഒരു മഹൽ കാര്യത്തിനുവേണ്ടി ധർമ്മയുദ്ധം ചെയ്തിരുന്നവരായിരുന്നു. ഏവം അവരിൽ ജീവശക്തിതുളുമ്പിക്കൊണ്ടിരുന്നു. 50 വർഷക്കാലത്തോളം സമ്പൂർണ്ണമായ ശക്തിയോടെ അവർ ജീവിച്ചു. താൻ തൊട്ടതെന്തിനേയും അവർ മഹത്തരമാക്കിത്തീർത്തു.

അവർ 'സർവപ്രിയ'യായിരുന്നു. താൽക്കാലികമായ താല്പര്യഭേദങ്ങൾ അവരുടെ സഹനശീലത്തെ ബാധിച്ചിരുന്നില്ല.

സമ്മിശ്രമായ സംസ്കാര മഹത്വത്തിന്റെ ഒരു പ്രതിരൂപമായിരുന്നു അവർ, ഒരുത്തമ സുഹൃത്തെന്നനിലയിൽ ചിരിയും ആഹ്ളാദവും തുളുമ്പുന്ന ഒരാത്മാവെന്ന നിലയിൽ അവർ നശ്വരയാണു്.

ഭാരതത്തിന്റെ ഈ വിശിഷ്ട പുത്രിക്കും അതുവഴി ഭാരതീയ സ്ത്രീത്വത്തിനും എന്റെ സാദരാഭിനന്ദനങ്ങൾ.

നാം എന്തെല്ലാം നേടിയോ അതിന്നെല്ലാം സരോജിനിദേവിയോട് കടപ്പെട്ടിരുന്നു. ഞാൻ ഇന്നത്തെ നിലയിലെത്തിയിട്ടുള്ളതു് ഏറെക്കുറെ സരോജിനിദേവി നൽകിയ പ്രചോദനം കൊണ്ടാണു്. 33 വർഷം മുൻപു് ഇന്ത്യൻ നാഷനൽ കോൺഗ്രസ്സിന്റെ പ്രസംഗമഞ്ചത്തിൽവെച്ചു് അവരുടെ പ്രഭാഷണം കേട്ടപ്പോൾ എനിക്ക് രോമാഞ്ചമുണ്ടായി. പിന്നീടെല്ലാഴ്പ്പോഴും അവർസംസാരിക്കുന്നതു് കേൾക്കുമ്പോൾ ആ രോമാഞ്ചം എന്നിൽ അങ്കുരിക്കാറുണ്ട്."

## അടുക്കളയിൽ

### മാങ്ങാ അച്ചാർ No.1.

മാങ്ങാ—50 (നല്ല ദശക്കട്ടിയുള്ളത്)
മുളക്—അരറാത്തൽ.
ജീരകം—കാലേഅരക്കാൽ റാത്തൽ
കടുക്—കാൽറാത്തൽ
ഇഞ്ചി—അരക്കാൽ റാ.
വെളുത്തുള്ളി—കാൽ റാ.
ഉപ്പ്—നാഴി.

മാർഗ്ഗം. മാങ്ങാ കഴുകിത്തുടച്ച് വെട്ടിക്കീറി അകത്തെ പരിപ്പ് എടുത്ത് കളയണം. മുഴുത്ത കഷണങ്ങളായി നുറുക്കി ഉപ്പുപൊടിച്ചതു് അതിലിട്ട് ഒരുദിവസം വയ്ക്കണം. പിറേറദിവസം പാത്രത്തോടെ വെയിലത്തുവച്ച് തിരിച്ചും മറിച്ചും ഒന്നിളക്കി ചൂടുപിടിപ്പിച്ചിട്ട് എടുക്കുക.

പകുതി ഉള്ളിയും പകുതിഇഞ്ചിയും അരയ്ക്കണം. മസാല എല്ലാം വിന്നാഗിരിതൊട്ടരയ്ക്കുക. ബാക്കിയുള്ള ഇഞ്ചിയും ഉള്ളിയും കീറി എണ്ണയിൽ വഴററിയശേഷം അരച്ചുവച്ചിരിക്കുന്നവയും ഇട്ടു മൂപ്പിച്ച് മാങ്ങായും ഇട്ടിളക്കി വാംഗുക. ഉപ്പു പോരെങ്കിൽ വാററിച്ചതു ചേർക്കണം.

### കിച്ചടി

പച്ചരി—നാഴി
പരിപ്പ്—മുക്കാൽനാഴി
സവാള 1
ജീരകം 1ചായക്കരണ്ടി
മഞ്ഞൾ 1/2 ,,
ഉപ്പ് 1 ,,
ഏലക്കാ 4
നെയ്യ് 1 മേശക്കരണ്ടി
കറുവാ കഷണം.
ഗ്രാമ്പൂ 6.

മാർഗ്ഗം. അരിയും പരിപ്പും വേറെവേറെ കഴുകി ഊടഞ്ഞുവയ്ക്കുക. ഉള്ളി ഘനംകുറച്ചരിഞ്ഞ് നെയ്യിൽ വറുത്ത് കോരിവയ്ക്കുക. പിന്നീട് ജീരകവും മസ്സാലകളും മഞ്ഞളും പരിപ്പിലിട്ടിളക്കിയശേഷംനെയ്യിൽവഴററണം. തീ കുറച്ചശേഷം വെള്ളമൊഴിച്ച് ഒരു തവികൊണ്ട് ഇളക്കിയിട്ട് അടച്ചുവച്ചുവേവിക്ക. വെന്തു പററാറാവുമ്പോൾ ഉപ്പും ചേർത്ത് ഇളക്കി തോർത്തി വാങ്ങുക. വിളമ്പുമ്പോൾ മുകളിൽ സവാള മൂപ്പിച്ചതും വിതറണം.




### 8. മസ്സാലപൂരി

അമേരിക്കൻ മാവ് 1/2 റാ.
(നേരിയ കോതമ്പുപൊടി)

പൊടിച്ചതു്. { ഉപ്പ് 3 ചായക്കരണ്ടി
കുരുമുളക് 1 ,,
ജീരകം 1 ,,
മഞ്ഞൾ 3/4 ,, }

തൈരു് നാഴി
നെയ്യ് 1മേശക്കരണ്ടി
വെളിച്ചെണ്ണ 2 റാ.

മാർഗ്ഗം. മാവ് അരിപ്പയിൽ ഇടഞ്ഞശേഷം ഉപ്പും മസാലപ്പൊടിയുംനെയ്യും അതിൽചേർക്കണം. തൈരു കുറേശ്ശെകുറേശ്ശെയായി ചേർത്തു മാവു കുഴയ്ക്കണം. സാധാരണ പൂരിയ്ക്കു കുഴയ്ക്കുന്ന പരുവത്തിൽ നല്ല മയം വരുത്തുന്നതുവരെ കുഴച്ച് ഒരു മണിക്കൂർ സമയംവച്ചേക്കുക. ഓരോ ചെറിയ ഉരുളകളാക്കിയശേഷം പരത്തി എണ്ണയിൽ വറുത്തെടുക്കുക.

# അന്നത്തെ ബിരിയാനി

(ലഘുഹാസ്യരചന)

ടി. വി. ജോർജ്ജ് ബി. എ.

ഒരു മലയാളദിനപ്പത്രത്തിന്റെ സ്റ്റാഫ് പ്രതിനിധിയായി എറണാകുളത്തു താമസിച്ചുകൊണ്ടിരുന്നയവസരത്തിൽ ഞാൻ ഒരു ദിവസം രാത്രി മറ്റൊരുപത്രപ്രതിനിധിയുടെ ആഫീസിൽ ചീട്ടു കളിക്കുവാൻ പോയി. ഏതാണ്ടു രണ്ടു മണിയായപ്പോൾ ചീട്ടുകളി അവസാനിച്ചു ഉറങ്ങാൻ കിടന്നു. പുലർച്ചയായി. ഒരു ആറുമണിയായിക്കാണും. അയൽപക്കത്തെ വീട്ടിൽ ഒരു "സൈറൻ"വിളി കേട്ടു. ഞാൻ ഞെട്ടി എഴുന്നേററു. ആ ശബ്ദം കിഴക്കേ വീട്ടിൽ നിന്നാണുണ്ടായതു്. എറണാകുളത്തു, ഹാർബറിൽനിന്നും, ടാററാ ഓയിൽമിൽസിൽനിന്നും, ബർമ്മാ ഷെൽ കമ്പനിയിൽനിന്നും തുടർച്ചയായി സൈറൻവിളി കേൾക്കാം. എന്നാൽ ഈ സൈറൻ ഒരു പ്രത്യേകശബ്ദമാണു്. ഞാൻ ജനാലയിൽക്കൂടി വെളിയിലേക്കു നോക്കി. അയൽപക്കത്തെ വീട്ടിൽ താമസിച്ചുകൊണ്ടിരുന്ന ആ പോലീസുദ്യോഗസ്ഥന്റെ ഭാര്യ മുററത്തിറങ്ങിനിന്നുകൊണ്ടു് സൈറൻ വിളിക്കുകയാണു്. എന്തിനു്? വീട്ടിലുള്ളവർ എല്ലാം ഉണരുവാൻ! അതു മുററത്തിറങ്ങിനിന്നുകൊണ്ടു വേണോ? വല്ല അടുക്കളയിൽനിന്നുകൊണ്ടോ അല്ലെങ്കിൽ പിന്നെ ശയനമുറിയിൽനിന്നുകൊണ്ടോ പോരെ? എനിക്കൽപ്പം ദേഷ്യവും വന്നു. പിന്നെ അതൊരു സ്ത്രീയുടെ കണ്ഠനാളത്തിൽക്കൂടി വന്ന ശബ്ദമായതുകൊണ്ടു് ഞാൻ ക്ഷമിച്ചു. ഞാൻ പിന്നെയും പോയി കിടന്നു. ഏതാണ്ടു ഒരു അരമണിക്കൂർക്കൂടി കഴിഞ്ഞു കാണും. പട്ടാളം പരേഡ് ഗ്രൗണ്ടിൽ ചില പ്രത്യേകയവസരങ്ങളിൽ കേൾക്കാറുള്ള ശബ്ദം അവിടെയും കേൾക്കുകയുണ്ടായി.

"എ! കമ്പനി! ഇൻറു കോളം ഒഫ് ത്രീ-യുവർ മദർ സല്യൂട്ട് അയിസ് ലെഫ്ററു്"....

ഞാൻ എഴുന്നേററു നോക്കിയപ്പോൾ ആ സൈറൻ വിളിച്ച സ്ത്രീ ഒരു കസേരയിൽ കയറി തെക്കോട്ടു നോക്കിക്കൊണ്ടു് സല്യൂട്ട് ചെയ്തു നിൽക്കുന്നു. ഞാൻ 'സൈഡു്വ്യൂ'മാത്രം കണ്ടു. എന്തൊരു ഗൌരവം. പോലീസുദ്യോഗസ്ഥൻ മുമ്പെയും, തന്റെ ആറു പിള്ളേർ ഒരു വരിയിൽ മൂന്നുവീതം പുറകെയും, ഇടത്തോട്ടു നോക്കിക്കൊണ്ടു് (അയിസ് ലെഫ്ററു്) പാസ്റ്റു് നടത്തുന്നു. ഉദ്യോഗസ്ഥനും പിള്ളേരും കാക്കി വേഷത്തിലാണു്. ആറും ആൺകുട്ടികളാണു്. മൂത്തമകനു ഒരു പതിനേഴ് പതിനെട്ടു വയസ്സുകാണും. പുറകിലത്തെ വരി ആ സ്ത്രീയെ കടന്നു കഴിഞ്ഞപ്പോൾ ആ ഉദ്യോഗസ്ഥൻ ആജ്ഞാപിക്കുകയായി. "അയിസ് ഫ്രണ്ട്." ഇടത്തുവശം നോക്കിക്കൊണ്ടു് നടന്നിരുന്ന ആ 'കുട്ടിപ്പട്ടാളം' നേരെ മുന്നോട്ടു നോക്കി. ആ കുട്ടികളുടെ കൈകൾ ഒരുപോലെ ആടുന്നു. കാലുകൾ മുറതെററാതെ മുന്നോട്ടു നീങ്ങുന്നു. അല്പനിമിഷം കഴിഞ്ഞു. പോലീസുദ്യോഗസ്ഥൻ തട്ടിവിട്ടു.—"കമ്പനി ഹാൾട്ടു്"—ആ കുട്ടിപ്പട്ടാളം അവിടെനിന്നു. "ഫാൾ ഇൻ എ ലൈൻ." അദ്ദേഹം ഒന്നുകൂടി ആജ്ഞാപിച്ചു. കുട്ടികൾ ഒരു വരിയായി നിന്നു. "എബോ—ട്ടേൺ"…..….. "അറെറൻ—ഷൻ...."

അവരുടെ അമ്മ ഗാർഡ് ഒഫ് ഓണർ പരിശോധിക്കുകയാണെന്നു് ഞാൻ മനസ്സിലാക്കി. ആ സ്ത്രീ കസേരയിൽനിന്നും താഴോട്ടു ചാടി. മറിഞ്ഞു വീണു, കുട്ടികൾക്കു് ചിരി വന്നു. എന്നാൽ പോലീസുദ്യോഗസ്ഥന്റെ തുറിച്ചു നോട്ടംകൊണ്ടു് അവർ ചിരി അടക്കി. അതു അച്ചടക്കത്തിനെതിരാണെന്നു് അവർക്കും അറിയാം. വീഴ്ച കണ്ടപ്പോൾ ഞാൻ വിചാരിച്ചു മണ്ണു് സ്വല്പം താണുകാണുമെന്നു് (ഒരു പത്തിലൊന്നു ടൺ ഭാരം കണ്ടേക്കും.) അവർ പ്രയാസപ്പെട്ടെഴുന്നേററു. കുട്ടിപ്പട്ടാളം നിന്നിരുന്ന സ്ഥാനത്തേക്കു് അവർ മന്ദംമന്ദം നീങ്ങി. പോലീസുദ്യോഗസ്ഥൻ സാവധാനത്തിൽ ലെഫ്ററു റൈററ് ചവിട്ടിക്കൊണ്ടു് മുന്നോട്ടു നടന്നു. അദ്ദേഹത്തിന്റെ നടപ്പിൽ ഒരു പ്രത്യേകതയുണ്ടു്. സ്ത്രീയുടെ നടപ്പിന്റെ വേഗാനുസരണം ആണു് അദ്ദേഹം നടക്കുന്നതു്. ഗാർഡ് ഓഫ് ഓണർ പരിശോധിച്ചു കഴിഞ്ഞു. പോലീസുദ്യോഗസ്ഥനും സ്ത്രീയും എന്തൊക്കെയോ സംസാരിച്ചുകൊണ്ടു് വീട്ടിനകത്തേക്കു പോയി. കു

ട്ടികൾ കാക്കി യൂണിഫാറത്തിലാണ്. അവർ അവരുടെ ബാരക്സിലേക്ക് (മുറിയിലേക്ക്) കയറി പോയി.

ഒരു ദിവസം ഷൺമുഖം റോഡിൽകൂടി ഞാൻ സൈക്കിളിൽ തെക്കോട്ടു പോകുകയാണ്. അപ്പോൾ ആ പോലീസുദ്യോഗസ്ഥൻ സൈക്കിളിൽ എതിരെ വരുന്നതു കണ്ടു. അടുത്തു വന്നപ്പോൾ ഞാനൊന്നു ചിരിച്ചു. അദ്ദേഹം പരിചയം നടിച്ചു. കൂടെക്കൂടെ "ചേന" പുഴുങ്ങി തിന്നാറുണ്ടോയെന്നു സംശയിത്തക്ക ഒരു മുഖഭാവമാണദ്ദേഹത്തിന്റേതു്. ഞാൻ സൈക്കിളിൽനിന്നിറങ്ങി. അദ്ദേഹവും ഇറങ്ങി.

"നിങ്ങളെ മനസ്സിലായില്ലല്ലോ"? അദ്ദേഹം ചോദിച്ചു.

ഞാൻ പെട്ടെന്ന് അററാച്ചി കേസിൽനിന്നും വിസിററിംഗ് കാർഡെടുത്തു അദ്ദേഹത്തിന്റെ കൈയിൽ കൊടുത്തു.

"ഓഹോ! പത്രപ്രതിനിധിയോ? സൂക്ഷിക്കണമല്ലോ നിങ്ങളെ!"

"എന്നു നിർബന്ധമില്ല. ചിലപ്പോഴൊക്കെ ഞങ്ങൾ നിങ്ങളെയൊക്കെ, സൂക്ഷിക്കാറുണ്ടു്" ഞാൻ പറഞ്ഞതിന്റെ അർത്ഥം അദ്ദേഹത്തിനു മനസ്സിലായില്ല.

"എന്നാൽ 'സീവ്യൂ'വിലേക്കു പോകാം" അദ്ദേഹം ക്ഷണിച്ചു. എനിക്കു ഭയമായി. ചിലരൊക്കെ (മററു പത്രപ്രതിനിധികൾ തന്നെയാണ്) എന്നെ അങ്ങനെ ക്ഷണിച്ച് അവിടെ കയറി ശരിയായി കാപ്പികുടിച്ചിട്ട് അണ ഞാൻ കൊടുക്കേണ്ടിവന്നിട്ടുണ്ടു്. ഈ പ്രാവശ്യമാണെങ്കിൽ എന്റെ കൈവശം ഒന്നേകാൽ അണ മാത്രമുണ്ടു്. അദ്ദേഹത്തിന്റെ കൈയിൽ രൂപായില്ലാതെ വന്നാൽ മോശമല്ലേ? ഒന്നു പോലീസുദ്യോഗസ്ഥനും മററതു് പത്രപ്രതിനിധിയും! കൈവശം രൂപായില്ലാതെ വന്നാൽ മാനേജരോടു കടം പറയുന്നതു് എന്തു മോശം. ആ നട്ടുച്ചസമയത്തു് എന്തെങ്കിലും കഴിച്ചാൽ കൊള്ളാമെന്നു് എനിക്കു വലിയ ആഗ്രഹമുണ്ടായിരുന്നതുകൊണ്ടു ഞാൻ പോകാമൊ എന്നു സംശയിച്ചു.

ഞങ്ങൾ പോയിരുന്നു. ഇരുന്നതിന്റെ മുകളിലുണ്ടായിരുന്ന വൈദ്യുതപങ്ക കറങ്ങിത്തുടങ്ങി. "രണ്ടുപ്ലേററു് മട്ടൺ ബിരിയാണി" അദ്ദേഹം ഓർഡർ കൊടുത്തു. ഞാൻ നന്നാ വിഷമിച്ചു. രണ്ടു

കപ്പു കാപ്പിയായിരുന്നുവെങ്കിൽ ഞാൻ ഏതെങ്കിലും വിധത്തിൽ കൊടുക്കേണ്ടിവരുന്നതു നാലണ മാത്രമാണു്. ഇതുമൂലം പോലീസുദ്യോഗസ്ഥൻ എന്നെ രണ്ടു രൂപാ പൊട്ടിക്കുവാൻ പോകയാണോ? വളയ്ക്കുന്ന സ്വഭാവം പത്രപ്രതിനിധികൾക്കു ധാരാളം ഉണ്ടു്. ആ വക സുഖക്കേടു പോലീസുദ്യോഗസ്ഥന്മാർക്കും പടർന്നുപിടിച്ചിട്ടുണ്ടോ? ഏതായാലും തലേവിധി വരുന്നതു് അനുഭവിക്കാമെന്നു സ്വയം ആശ്വസിച്ചു.

രണ്ടു ചൂടുബിരിയാണി മുന്നിൽ വന്നു നിരന്നു.

“ഇന്നെന്റെ ഭാര്യ്യ് ഏകാദശിവ്രതമാണു്. അതാണിങ്ങോട്ടു പോന്നതു്” അയാൾ പറഞ്ഞു.

“അതു മനസ്സിലായി” ഞാൻ തട്ടിവിട്ടു.

“പത്രപ്രവർത്തനത്തിന്റെ കൂടെ നിങ്ങൾക്കു ജ്യോത്സ്യം കൂടിയുണ്ടോ?” അയാൾ ചോദിച്ചു.

ഞങ്ങൾ രണ്ടുപേരും കുടുകുടെ ചിരിച്ചു. രണ്ടു മൂന്നു നിമിഷം കഴിഞ്ഞപ്പോൾ ഞാനെന്റെ കുടുകുടെ ചിരി നിർത്തി. എനിക്കു പെട്ടെന്നൊരോർമ്മ വന്നു, ആരായിരിക്കും രൂപാ കൊടുക്കുന്നതെന്നു്. അയാൾ ചോദിച്ചു: “എന്താണു് എല്ലു വല്ലതും അകത്തു പോയോ?”

“അല്ല! ഒരു കാര്യം ഓർത്തുപോയി. വീട്ടിൽ സ്റ്റേറ്റ്ഗസ്റ്റ് വല്ലവരും വന്നിരുന്നോ?”

“ഓ! ഒരു ഗസ്റ്റ് വന്നിരുന്നു. നമ്മുടെ സ്വന്തം ഭാര്യയാണു്. ഈയിടെ പ്രസവത്തിനു പോയിട്ടു തിരിച്ചുവന്നതാണു്. വന്നയവസരത്തിൽ അവരുടെ ബഹുമാനാർത്ഥം ഒരു മാർച്ചുപാസ്റ്റും, ഗാർഡ് ഓഫ് ഓണറും നൽകുകയുണ്ടായി. ഇപ്പോൾ പാസ്സായതു് ഏഴാമത്തെ ബില്ലാണു്. അതും ‘ആൺ’ബില്ലാണു്. ഞങ്ങളുടെ ഹോം മിനിസ്റ്റർക്കു ബഡ്ജററ് സെഷനായിരുന്നതുകൊണ്ടു് അവളുടെ വീട്ടിലായിരുന്നു. ഈയിടെ വന്നിട്ടുണ്ടു്.”

“ഞാൻ കണ്ടു മാർച്ച്പാസ്റ്റും, ഗാർഡ് ഓഫ് ഓണറുമൊക്കെ.”

“ഈ പത്രപ്രതിനിധികൾക്കു വെളുപ്പിനെയും ബീററ് ഉണ്ടോ? ഒട്ടും മോശമല്ലല്ലോ നിങ്ങൾ!”

“അതു പോകട്ടെ. എൻ. സി. സി. (നാഷനൽ കേഡററ് കോർ)യുടെ ഒരു ചെറിയ യൂണിററ് വീട്ടിൽ കണ്ടല്ലോ?”

“ഓഹോ! അതോ! പറഞ്ഞില്ലേ? ഞങ്ങളുടെ ആദ്യത്തെ ആറു ബില്ലാണു്. ബക്കിംഗാം കർണാ

റിക്കിന്റെ കാക്കികോട്ടാ ഈവഴിയിടെ വന്നപ്പോൾ എല്ലാവർക്കും കാക്കി വാങ്ങിയതാണ്. എൻ. സി. സി. യുടെ സബ്ഡിവിഷനൊന്നും വീട്ടിൽ ഒന്നുമില്ല.”

“എല്ലാം നല്ല അച്ചടക്കമുള്ള പിള്ളേർ.” (ഈ കുലയിൽ നിന്ന് ഒന്നുരണ്ടെണ്ണത്തിനെ എനിക്കു കിട്ടിയാൽ, കൊള്ളാമെന്ന് ആഗ്രഹം പ്രകടിപ്പിക്കുവാൻ ഞാൻ ഭാവിച്ചു. പറയാൻ ധൈര്യപ്പെട്ടില്ല.)

ബിരിയാണി തീററി കഴിഞ്ഞു. ഒരു ബിരിയാണി ചെന്നാൽ എനിക്കെന്ത് ആകുവാനാണ്. ഞാൻ വിചാരിച്ചു. ഒന്നുകൂടി ഓർഡർ ചെയ്താൽ സംഗതി ചിലപ്പോൾ കുഴപ്പമാകും. ഞാനൊന്നും മിണ്ടിയില്ല. ഇതിനകം രണ്ടു രൂപായുടെ ബില്ലും വന്നുകഴിഞ്ഞു. പോലീസുദ്യോഗസ്ഥൻ പോക്കററിൽ കൈ ഇടുന്നതു ഞാൻ കണ്ടു. ഞാൻ എന്റെ ജുബായുടെ പോക്കററിൽ കൈ ഇട്ടു. “വേണ്ടാ ഞാൻ കൊടുക്കാം” അദ്ദേഹം പറഞ്ഞു. എനിക്കാശ്വാസമായി. “എന്നാൽ രണ്ടു സിസേഴ്സ് സിഗാറ്റ്” (എന്റെ കൈവശം ഒന്നേകാൽ അണയുണ്ടായിരുന്നതുകൊണ്ട്) “വേണ്ടാ പ്ളേയേഴ്സ്” അദ്ദേഹം ഇടയ്ക്കു കയറി പറഞ്ഞു. പറഞ്ഞതു മണ്ടത്തരമായിപ്പോയല്ലോയെന്നു ഞാൻ വിചാരിച്ചു. പോക്കററിൽ തിരഞ്ഞു നോക്കിയപ്പോൾ എന്റെ കൈവശം ഉണ്ടായിരുന്ന ഒന്നേകാൽ അണ കാണുവാനില്ല. കീറിയ പോക്കററിലാണു ഞാനണയിട്ടതെന്ന് അപ്പോഴാണു ബോദ്ധ്യമായതു്. അദ്ദേഹം പേഴ്സെടുത്തു തുറന്നുനോക്കി. “എടാ! ചില്ലറയില്ലേ?” എനിക്കു ബോധക്കേടു വരുന്നതുപോലെ തോന്നി. പ്ളേയേഴ്സ് സിഗററ്റു വന്നുകഴിഞ്ഞു. ഓർഡർ ചെയ്തിട്ട് വേണ്ടെന്നു പറയുന്നതു ശരിയാണോ? രണ്ടുരൂപാ മുന്നണ കടം പറയണോ? ഞാൻ ഭയപ്പെട്ടു. ചെന്ന ബിരിയാണി ഇതു കേട്ടയവസരത്തിൽ ദഹിച്ചു കഴിഞ്ഞു. ഇതിനു വരാതിരുന്നുവെങ്കിൽ എത്ര നന്നായിരുന്നുവെന്നു ഞാൻ വിചാരിച്ചു.

അദ്ദേഹം, പേഴ്സിന്റെ ഏതൊ ഒരറയിൽനിന്നും ഒരു പഴഞ്ചൻ അഞ്ചുരൂപാനോട്ടെടുത്തു. എനിക്കല്പം ആശ്വാസമായി. ബിൽ കിടന്നിരുന്ന പാത്രത്തിലേക്ക് രൂപായിട്ടു. കൈയ്യിൽനിന്നും രൂപാ താഴോട്ടുവീഴാൻ അതു മടിച്ചു. എന്റെ ഭയം ആ രൂപാ എടുക്കാതെ മടങ്ങുമോ എന്നാണ്. (ബാങ്കിൽ ചെക്ക് ഡിസ്ഓണർ ചെയ്യുന്നതുപോലെ). ആരുടെയോ ഭാഗ്യം. ചിലപ്പോൾ എന്റെ ഭാഗ്യമായിരിക്കും. ബാക്കികിട്ടി. സിഗരട്ടും കത്തിച്ചു കൊണ്ടു ഞങ്ങൾ വെളിയിൽ ഇറങ്ങി.

“ആരും എടുക്കാത്ത ഒരു പഴഞ്ചൻ നോട്ടാണ് നമ്മൾ ഇവിടെ ചെലവാക്കിയതു്” അദ്ദേഹം സന്തോഷ പൂർവ്വം പറഞ്ഞു.

“എടുത്തില്ലായിരുന്നുവെങ്കിലും നമുക്ക് പരിഹാരമുണ്ടാക്കാമായിരുന്നു.” ഞാൻ എങ്ങനെയൊ തട്ടിവിട്ടു.

പിന്നെക്കാണാം എന്നു പരസ്പരം പറഞ്ഞുകൊണ്ട്, സൈക്കിൾ എടുത്തു് ഞങ്ങൾ പിരിഞ്ഞു. അദ്ദേഹം ഇപ്പോഴും വിചാരിക്കുന്നതു് എന്റെ കൈവശം അന്നു രൂപായുണ്ടായിരുന്നുവെന്നാണ്. പിന്നീട് ആ ഹോട്ടലിന്റെ മുന്നിൽക്കൂടി കടന്നുപോകുമ്പോഴൊക്കെ ആ ദഹിച്ചുപോയ ബിരിയാണിയാണ് ഓർമ്മവരുന്നതു്. ഉപദ്രവകാരിയായ ഒരു വയസ്സൻ മുട്ടാടിന്റെ മാംസം കൊണ്ടുണ്ടാക്കിയ ബിരിയാണിയായതുകൊണ്ടായിരിക്കും, മനസ്സിനു് ഈ വക പ്രയാസങ്ങൾ ഉണ്ടായതെന്നു് ഞാൻ പലപ്പോഴും വിചാരിക്കാറുണ്ടു്.

---

# കാററും കോളും

കാനം ഇ. ജെ.

കൂററിരുട്ട്. എങ്ങും ഒരനക്കമില്ല. മൂകത! നിറഞ്ഞ ഭീകരത! വൃക്ഷങ്ങൾ മാത്രം കിരുകിരെ ഞരങ്ങുന്നുണ്ട്. സ്ത്രീയുടെ ഹൃദയംപോലെ മേഘങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും ഓടിനടക്കുന്നു.

അവൾ ഏകയാണ്. ഇടുങ്ങിയ ആ പാതയിലൂടെ അതിവേഗം അവൾ നടക്കുന്നു. ഒരു കൂസലുമില്ല. ഭയത്തിന്റെ ലേശം പോലും.

പരുപരുത്ത കാററടിച്ചു. തരുലതാദികൾ പിന്നെയും പിന്നെയും മുറുമുറുത്തു. ഉറങ്ങിക്കിടന്ന പ്രകൃതി അങ്ങോട്ടുമിങ്ങോട്ടും തിരിഞ്ഞുമറിഞ്ഞു കിടന്ന് കോട്ടുവായിട്ടു.

സ്വയം അവളെന്തൊക്കെയോ പിറുപിറുക്കുന്നുണ്ട്. മുഴുത്ത ഒരു ഭ്രാന്തിയേപ്പോലെ ഇടയ്ക്കിടെ പൊട്ടിച്ചിരിക്കുകയും ചെയ്യുന്നു.

നീണ്ട നീലമിഴികളിൽ സൌന്ദര്യം ഉണങ്ങി നിൽപ്പുണ്ട്. ചുരുണ്ടുരുണ്ട കുറാകുന്തളം പകുതിയും കൊഴിഞ്ഞുകഴിഞ്ഞതാണ്.

അവളെ കണ്ടാൽ ഭയം തോന്നും. കറുത്തു നീണ്ട് കവിളൊട്ടിയ ഒരു പ്രാകൃതരൂപം! മുടി അഴിഞ്ഞു ചിതറി കിടക്കുന്നു. ഉടുതുണി അലക്ഷ്യമായി വാരി ചുററിയിരിക്കുകയാണ്.

അങ്ങിങ്ങായി കണ്ണടച്ചിരുന്ന് മൂങ്ങകൾ മോങ്ങുന്നുണ്ട്. പേടിച്ച രണ്ട കാട്ടുപിറാക്കൾ പടപടെ ചിറകടിച്ച് ചേക്കിരുന്ന മരത്തിനുമുകളിൽ വട്ടം പറന്നു.

കാളമേഘങ്ങൾ ആകാശം മുഴുവൻതീറെഴുതി. ഇടിമിന്നലിന്റെ തീനാക്കുകൾ ഇടയ്ക്കിടെ ഇരുളിന്റെ കരൾ നക്കിയെടുക്കുന്നുണ്ട്,

അവളുടെ നടപ്പിനു വേഗതകൂടി. ഇടയ്ക്കിടെ ഓടുകയും ചെയ്യുന്നു.

ആകാശം അത്യുച്ചത്തിൽ ഒന്നലറി. മേഘങ്ങൾ തിരിഞ്ഞോടി. പെണ്ണിന്റെ കണ്ണേറുപോലെ മിന്നൽപ്പിണരുകൾ ഉയരങ്ങളിൽ ഉന്നം കുറിച്ചു.

കുനിഞ്ഞുകൂടി അവളൊരു മരച്ചുവട്ടിൽ ചേർന്നുനിന്നു. ശരീരമെല്ലാം നനഞ്ഞു. നനഞ്ഞു നനഞ്ഞ് കുതിർന്നു. കൊടുങ്കാററിന്റെ ലാത്തിപ്രയോഗം പാവപ്പെട്ടവൃക്ഷങ്ങളുടെനട്ടെല്ലുകളൊടിച്ചു. ചുററും കോളിളക്കം. ഇടിയും മിന്നലും. മഴയും കാററും. ലനനയുടെ കലഹം പോലെ പ്രകൃതി ഇളകി മറിഞ്ഞു. എന്നിട്ടും അവളനങ്ങിയില്ല. അവിടെത്തന്നെ ഉറച്ചുനിന്നു. കാളിയേപ്പോലെ. ഭയങ്കരിയായ ഭദ്രകാളിയേപ്പോലെ.

മഴ കുറഞ്ഞു. കുത്തിയൊലിപ്പും കൊടുങ്കാററും നിന്നു. പേടിച്ചുവിറച്ചു നിന്ന മരങ്ങളുടെ കണ്ണുനീർ മാത്രം തുവർന്നിട്ടില്ല. പാറപ്പാത്തിരുന്നു ആരോ ബീടി വലിക്കുന്നതുപോലെ മിന്നാമിനുങ്ങിന്റെ വെളിച്ചം അങ്ങിങ്ങായി പൊങ്ങുകയും മങ്ങുകയും ചെയ്യുന്നുണ്ട്.

സുഷുപ്തിയുടെ മടിയിൽ ജീവജാലങ്ങൾ തല ചായിച്ചു കിടക്കുമ്പോൾ, ഒരു സ്ത്രീ—അതും ഏകയായി, അർദ്ധരാത്രിയിൽ,—അവളെവിടെ പോകുകയാണ്?

പരിഭ്രമത്തോടെ അവൾ നാലു പാടും നോക്കുന്നുണ്ട്. കുററവാളിയേപ്പോലെ പതുങ്ങിപ്പതുങ്ങിയാണ് അവൾ നടക്കുന്നത്. എങ്കിലും അവൾക്കൊരു ലക്ഷ്യമുണ്ട്. ഏതോ ഒരുന്നം അവൾ കരുതിയിട്ടുണ്ട്. അതിവേഗം അവൾ മുമ്പോട്ടു നീങ്ങുന്നു. ഇടവഴികളിലിറങ്ങി, കുറുക്കുവഴികൾ കയറി, പേടിച്ചു പേടിച്ചു പോകുന്നു.

കാററിന്റെ കൈകൾ പിന്നെയും വട്ടം വീശി. വഴിവക്കിൽ നിന്ന പുളിമരം ഒന്നു ഞരങ്ങി. പെട്ടെന്നൊരു ഞെട്ടൽ. കട്ടി കൂടിയ ഒരു ശിഖരം ആർത്തനാദത്തോടെ അടർന്നുകഴിഞ്ഞു. അവളുടെ തോളിൽത്തട്ടി അതു നിലത്തു പതിച്ചു. അവളും താഴെ വീണു. വിപത്തിന്റെ നോട്ടീസു ലഭിച്ച ജാരന്മാർ വേശ്യാഗൃഹത്തിൽനിന്നും ഓടിയകലുന്നതുപോലെ ആ പുളിമരത്തിൽ തൂങ്ങിക്കിടന്നിരുന്ന കടവാവലുകൾ നാലുപാടും ചിറകടിച്ചുപറന്നു.

അവൾ ഉരുണ്ടുപിരണ്ടെഴുന്നേററു. ശരീരം നല്ലവണ്ണം ചതഞ്ഞു. ചിലയിടത്തൊക്കെമുറിവുകളുണ്ട്.

തോളിൽനിന്നും രക്തകണങ്ങൾ കീഴ്പോട്ട് ഒലിച്ചിറങ്ങി നനഞ്ഞളിഞ്ഞ വസ്ത്രത്തിൽ അലിഞ്ഞുചേരുന്നു. മുഖത്തൊരു വലിയ മുറിവ് വായ് പൊളിച്ച് കുങ്കുമം ഛർദ്ദിക്കുന്നു. എന്നിട്ടും അവൾ കരയുന്നില്ല. ഏങ്ങലടിക്കുന്നുമില്ല. മുമ്പോട്ടു നടക്കുവാൻ അവൾ കാലുകൾ പൊക്കി. തടിപോലെ അവൾ തറയിൽ വീണു. പിന്നെയും അവളെഴുന്നേറ്റു. നടക്കുവാൻ മേലാ. ഇടതുകാൽ ചതഞ്ഞ് ശക്തിയറ്റുപോയി. എന്നിട്ടും അവൾ നടന്നുതുടങ്ങി. അവളെവിടെ പോകുകയാണ്?

അവളൊരു ജയിൽപ്പുള്ളിയാണ്. ജീവപര്യന്തം കഠിനതടവു വിധിച്ച ഒരു കൊലപ്പുള്ളി! അപരാധത്തിന്റെ പരമാവധിയും അതിലംഘിച്ച ഒരു കുറ്റവാളി. ഇരുമ്പഴികൾ പൊളിച്ച്, ഇരുളടഞ്ഞ രാത്രിയിൽ അവൾ ഇറങ്ങി പുറപ്പെട്ടതാണ്.

ജീവിക്കുവാൻ വേണ്ടി അവളിറങ്ങിത്തിരിച്ചതല്ല. യാതനയുടെ നടുവിൽനിന്നു സ്വതന്ത്രയാകുവാൻ അവൾ കാരാഗാരം തുറന്നതല്ല. അവൾക്കു ചില തീരുമാനങ്ങളുണ്ട്. വലിയ ചില നിശ്ചയങ്ങൾ!

റോഡിലിറങ്ങി, വീണ്ടും ഒരിടവഴിയിൽ അവൾ പ്രവേശിച്ചു.

കാലിനു വേദന വളരെയധികമായി. ഒരു കാൽ പൊക്കിപ്പിടിച്ച്, ഒരു ചെറുമരത്തിൽ കയ്യൂന്നി കുറേനേരംഅവൾ പകച്ചുനിന്നു. വീണ്ടും മുമ്പോട്ടു കുതിച്ചു....അവളുടെ കണ്ണുകൾ നിറഞ്ഞു....കണ്ണുനീർ കുടുകുടെ എടുത്തുചാടി... സംശയത്തോടെ അങ്ങുമിങ്ങും അവൾ തുറിച്ചു നോക്കുന്നുണ്ട്. വഴിയുടെവലത്തുഭാഗത്തുള്ള ചെറിയകല്ലുകയ്യാല കയറി അവൾ തെക്കോട്ടു തിരിച്ചു.

അണിഞ്ഞൊരുങ്ങിനിന്നു കുണുങ്ങുന്ന മണവാട്ടിയേപ്പോലെ നൊടിയിടയിൽ പൂത്തു തളിർത്തുനിന്ന കണിക്കൊന്ന മന്ദമാരുതനിൽ കുഴഞ്ഞാടി ശൃംഗരിച്ചു. അന്തരീക്ഷത്തിൽ നിറഞ്ഞ നീലിമ പകന്നു. പ്രകൃതിയുടെ കോപം നിശ്ശേഷം മറഞ്ഞു. എങ്ങും ശാന്തത!—തികഞ്ഞ പ്രശാന്തത! എന്നിട്ടും ഇരുട്ടുണ്ട്.. വല്ലാത്ത ക്രൂരിരുട്ട്.

ആ ഇരുട്ടിൽ, കുലടയുടെ ഹൃദയംപോലെ കറുത്തു പൊളിഞ്ഞ ഒരു പുൽക്കൂട്ടിൽ ദാരിദ്ര്യം പുതച്ചുകുത്തിയിരിക്കുന്നു. സാവധാനം അവളതിനുള്ളിലേക്കുവലിഞ്ഞു. അവളുടെഹൃദയത്തിന്റെ മിടിപ്പുകൾ അടിക്കടികൂടി.തപ്പിത്തടഞ്ഞുഅവളകത്തു കയറി. കുറേനേരം അവൾ ചെവിയോർത്ത് അനങ്ങാതെ നിന്നു. ഒരനക്കവുമില്ല.

ഇടറിയ സ്വരത്തിൽ ശബ്ദമുയർത്താതെ അവൾ വിളിച്ചു....

"മോളേ,"

ഒരനക്കവുമില്ല.

"മോളേ,"—അവളുടെ സ്വരം അല്പംകൂടെ ഉയർന്നു. "മോളേ"...

വീണ്ടും അവൾ ചെവിയോർത്തു നിന്നു.

ഉറക്കമുണർന്ന് ആരോ ഒന്നു മൂളി.

പിന്നെയും മൗനം.

"വിമലേ, എടീ"

"ആരാത്."

"ഞാൻ. വിളക്കു കൊളുത്തു."

"ആരാ"

"തീപ്പെട്ടിയുണ്ടോ"?

"ആരാ"

"ഞാൻ. നീ വിളക്കു കത്തിക്ക്."

പായുടെ അടിയിൽ തീപ്പെട്ടികിലുങ്ങി. തലയ്ക്കലിരുന്നതകരവിളക്കവൾ കത്തിച്ച് പരിഭ്രമത്തോടെ പകച്ചു നോക്കി. "...മോളേ!" ആ ജയിൽപ്പുള്ളിയുടെ കണ്ണുനീർ ചുറ്റുപാടും ചിതറി വീണു.

"അമ്മേ!" ആ കൊച്ചു ബാലിക അവളെ കെട്ടിപ്പിടിച്ചു. അവരിരുവരും പൊട്ടിക്കരഞ്ഞു. വളരെ നേരം കരഞ്ഞു...."അമ്മേ!"..: മോളേ!..."

തായിൽ പടഞ്ഞിരുന്ന് വേദനയുള്ള കാൽ അവൾ തലോടി.... ആ മകളും അമ്മയുടെ മുറിവുകളിലെ രക്തം തുടച്ചുകൊണ്ടിരുന്നു.

...അമ്മേ!... ഏഴു വയസ്സുള്ള ആ പെൺകുട്ടി വേദനയോടെ ചോദിച്ചു..."ഒരു വർഷമായില്ലേ അമ്മ പോയിട്ട്?"

"ആയി മോളേ."

"ഇതുവരെ എന്റെ അമ്മ എവിടെയായിരുന്നു?"

...."പറയാം"

"അച്ഛൻ ജയിലിൽത്തന്നെയാണോ അമ്മേ?"

"പറയാം."

"നീ, ഇങ്ങടുത്തിരിക്ക്. എന്റെ മടിയിൽ കയറി. മാറിൽ ചാരിയിരിക്കു."

...."മോളേ"—ഓമനപ്പുത്രിയുടെ നീണ്ട ചെമ്പിച്ച തലമുടി തടവിക്കൊണ്ട് അവൾ പറഞ്ഞു,

"നീ....നീ....എങ്ങനെ ജീവിച്ചു?"

"തെണ്ടിക്കഴിഞ്ഞു. എന്നും തെണ്ടാൻ പോകും."

"എന്നിട്ട് നീ ഒരെല്ലായിപ്പോയല്ലോ കുഞ്ഞേ"—

"ഒന്നും കിട്ടത്തില്ലമ്മേ"....ഒരാൾ എന്നെ ഇന്നലെ തല്ലിയോടിച്ചു. മറ്റൊരു ദിവസം ഒരുത്തനെന്നെ...."

...."എന്റെ മോളെ!—നിന്റെ അച്ഛനും ഞാനും നിന്നെ എങ്ങനെയാണു വളർത്തിയതെന്നറിയാമോ?"

...."അച്ഛനൊന്നു വരുമമ്മേ,,"

...."പറയാം"... നിന്റെ വയറൊട്ടിയാണല്ലോ കിടക്കുന്നതു്. മാറെല്ലു മുഴുവൻ പെറുക്കിയെടുക്കാമല്ലോ....എന്റെ മോളെ"—തെരു

...തെരെ അവൾ തന്റെ കുഞ്ഞിനെ ചുംബിച്ചു. മോളേ!....നീ....നിനക്കിങ്ങനെ വന്നല്ലോ"....

"അച്ഛനെന്നു വരുമമ്മേ?"

"അച്ഛനിനി വരികയില്ല മോളെ"

"എന്റെ അച്ഛൻ വരികേലെ?"

"ഇല്ല"

ങ്ഉം, എന്തുപ്പററി അച്ഛനു്."

...."നിന്റെ അച്ഛനെ.... ഞാൻ...."

ഞാൻ....കൊന്നു മോളെ....

"അയ്യോ! അച്ഛനെ കാണാനല്ലേ അമ്മ ഇവിടെ നിന്നു പോയതു്."

"അതേ, അദ്ദേഹം എന്നെ കാണുവാൻ കൊതിച്ചിരിക്കുകയായിരുന്നു. ഞാൻ ചെല്ലുന്നതു നോക്കി നോക്കിയിരിക്കുകയായിരുന്നു.

"എന്നിട്ടു് അമ്മ അച്ഛനെ കൊന്നല്ലോ അമ്മേ. പാവം അച്ഛൻ ജയിലിൽ കിടന്നപ്പോൾ അമ്മ അവിടെച്ചെന്നു കൊന്നല്ലോ അമ്മേ!..." അവൾ അത്യുച്ചത്തിൽ പൊട്ടിക്കരഞ്ഞു...."അമ്മേ"

മകളെ മാറത്തടുക്കിപ്പിടിച്ചുകൊണ്ടു് ആ മാതാവും വാവിട്ടു നിലവിളിച്ചു....മോളേ"

"....നീ കരയാതെ കുഞ്ഞേ,— നിന്റെ അച്ഛനെ ഞാൻ കൊന്നതാണു്, എന്റെ ജീവിതത്തിൽ എനിക്കുള്ള ഒരേ ഒരാശ്വാസം ....രാത്രിയിലാണു് അന്നു് ഞാൻ ജയിലിൽ ചെന്നതു്."

"അച്ഛനുറക്കമായിരുന്നോ?"

"അല്ല, ഇരുമ്പഴികളിൽപ്പിടിച്ചു എന്നെ നോക്കി നോക്കി നിൽക്കുകയായിരുന്നു."

അച്ഛനമ്മയെ അടിച്ചോ?"

"ഇല്ല. അഴികൾ വഴി കൈ നീട്ടി കെട്ടിപ്പിടിച്ചു കരഞ്ഞു."

"....എന്നിട്ടമ്മ അച്ഛനെ...."

"പറയാം മോളെ....എന്റെ കഥ മുഴുവൻ പറയട്ടെ. ഒരു വലിയ പണക്കാരനായിരുന്നു എന്റെ ഭർത്താവു്.

"അച്ഛൻ പണക്കാരനായിരുന്നോ?"

"നിന്റെ അച്ഛനല്ല. എന്നെ ആദ്യം വിവാഹം കഴിച്ച ആൾ. നീ അതറിഞ്ഞിട്ടില്ല....എന്നെ വിവാഹം കഴിച്ചെങ്കിലും ഞാനയാളെ സ്നേഹിച്ചില്ല. അല്പം പോലും സ്നേഹിച്ചില്ല. ഒരു സ്ത്രീ ആഗ്രഹിക്കുന്ന യാതൊരു പാണ്ഡിത്യവും അയാൾക്കില്ലായിരുന്നു. നിന്റെ അച്ഛനും ഞാനും തമ്മിൽ ചെറുപ്പം മുതൽ സ്നേഹമായിരുന്നു. വിവാഹം കഴിഞ്ഞു് ഒരു മാസം തികഞ്ഞപ്പോൾ ഞങ്ങൾ രണ്ടുപേരുംകൂടെ ഒളിച്ചോടി ഇവിടെ വന്നു താമസം തുടങ്ങി. നിന്റെ അച്ഛൻ ഒരു നല്ല ചുമട്ടുകാരനായി ഇവിടെ ജോലി ചെയ്തു് എന്നെ പോററി. ഞാനദ്ദേഹത്തെ സ്നേഹിച്ചു. എന്നെക്കാൾ സ്നേഹിച്ചു നിന്നെക്കാൾ സ്നേഹിച്ചു ...

"എത്ര നല്ല അച്ഛനെ അമ്മ"....അവൾ പിന്നെയും കരഞ്ഞു. "എനിക്കു് ഉടുപ്പും പഴവും"....

"മോളു കരയാതെ. ഞാൻ മുഴുവൻ പറയട്ടെ"....വിദ്യാഭ്യാസവും കുലീനതയും ഉള്ള ആ പാവപ്പെട്ട ചെറുപ്പക്കാരൻ എനിക്കു വേണ്ടി ചുമടു ചുമന്നു പാടുപെട്ടു. എങ്കിലും ഞങ്ങൾ സന്തോഷമായി ജീവിച്ചു....സുഖമായി കാലം കഴിച്ചു...ഞങ്ങളുടെ ഓമനസ്വപ്നമായി നീ ജനിച്ചപ്പോൾ അദ്ദേഹം എത്രയധികം സന്തോഷിച്ചു?....നിന്നെ എടുത്തും ഉമ്മവച്ചും പാതിരാത്രിവരെ അദ്ദേഹം ഉറങ്ങാതെയിരിക്കും. കൂലിവേല കഴിഞ്ഞു വരുമ്പോൾ നിനക്കുവേണ്ടി എന്തെല്ലാം വാങ്ങിക്കൊണ്ടുവരുമായിരുന്നു? .... ....അങ്ങനെ എന്നെയും നിന്നെയും പോററുവാനുള്ള ശ്രമത്തിൽ അദ്ദേഹം ഒരു തെററു ചെയ്തു. വാസ്തവത്തിൽ അതു തെററല്ല. എങ്കിലും നിയമത്തിന്റെ കണ്ണിൽ അതു ഭയങ്കര കുററമാണു്.



"എന്തു തെററാണമ്മേ, അച്ഛ ചെയ്തതു്?"

"ഒരു ശവം അച്ഛൻ ചുമന്നുകൊണ്ടുപോയി.

"അതു തെററാണോ?"

"അതേ, ഒരു വലിയ പണക്കാരൻ—അദ്ദേഹത്തിന്റെ ഒരു കൂലിക്കാരനായിരുന്നു അച്ഛൻ. ഏതോ വിരോധം നിമിത്തം ആ പണക്കാരൻ ഒരാളെക്കൊന്നു. ആ ശവം ചുമന്നു കാട്ടിൽകൊണ്ടുപോയിടുവാൻ അച്ഛനോടു പറഞ്ഞു. പാതിരാത്രിയിൽ നിന്നെ മടിയിൽ നിന്നിറക്കിക്കിടത്തിയിട്ടു എന്നോടു വിവരവും പറഞ്ഞു്, ഇറങ്ങിപ്പോയതാണു്.......വഴിയിൽവച്ചു് അച്ഛനെ പോലീസു പിടികൂടി....ജീവപര്യന്തം തടവു വിധിച്ചു.

"അച്ഛൻ കൊന്നില്ലല്ലോ."

"....ഇല്ല....കൊന്ന ആൾ കുററം സമ്മതിക്കുന്നില്ലെങ്കിൽ കൊണ്ടുപോയവനെ തന്നെയാണു് നിയമം പിടിക്കുന്നതു്."

"ഞാൻ ജയിലിൽ ചെന്നപ്പോൾ അടിയും ഇടിയും കൊണ്ടു അച്ഛൻ മെലിഞ്ഞു മെലിഞ്ഞു് ഒരെല്ലിൻ കൂട്ടമായിക്കഴിഞ്ഞിരുന്നു. എന്നും ഇടി. ദിവസവും ജോലി.... ചങ്കു പൊട്ടുന്ന കഠിനവേലകൾ.... മോളെ, എത്ര വർഷം ആ ദുരിതം അനുഭവിച്ചാണു് മരിക്കുന്നതു്.... നിന്റെ അച്ഛൻ എന്നോട്

പറഞ്ഞു...ഞാൻ ആ രാത്രിതന്നെ അദ്ദേഹത്തെ കൊല്ലണമെന്ന്.... എന്റെ പ്രിയപ്പെട്ട ഭർത്താവിനെ —നിന്റെ സ്നേഹമുള്ള അച്ഛനെ ഞാൻ കൊന്നു....മോളേ....അച്ഛൻ സന്തോഷത്തോടെ മരിച്ചു....ഞാനതിൽ ദുഃഖിക്കുന്നില്ല.... എന്റെ സ്നേഹത്തിന്റെ കൈകൾ ആ നരകത്തിൽനിന്നും അദ്ദേഹത്തെ അങ്ങനെ പിടിച്ചു കയററി. നീ കരയുകയാണോ"—

"... ഇങ്ങോട്ടു നോക്കൂ....നിന്നെപ്പററി മാത്രമേ അച്ഛനു വേദനയുണ്ടായിരുന്നുള്ളു. നിന്റെ ജീവിതമോർത്താണ് അവസാനമായി അദ്ദേഹം കണ്ണുനീർ വീഴ്ത്തിയതു്....നിന്നെ ഒരു തെണ്ടിയാക്കരുതെന്ന് അദ്ദേഹമെന്നോടു പറഞ്ഞു....ഞാനതു സമ്മതിച്ചു....ഒരു കാലത്തും ഒരു തെണ്ടിപ്പെണ്ണായി നിന്നെ വിടുകയില്ലെന്ന് ഞാൻ ശപഥം ചെയ്തു. മടിയിൽ കിടത്തി അദ്ദേഹം ലാളിച്ച—മാറിൽക്കിടത്തി അദ്ദേഹം ഉറക്കിയ—ഓമന മകളെ പിച്ചച്ചട്ടിയെടുക്കുവാൻ സമ്മതിക്കുകയില്ലെന്നു ഞാൻ പ്രതിജ്ഞ ചെയ്തു. ഞങ്ങൾ കെട്ടിപ്പിടിച്ചു പൊട്ടിക്കരഞ്ഞു. അദ്ദേഹമെന്റെ കണ്ണുനീർ തുടച്ചു. പിന്നെയും പിന്നെയും എന്നെ ആശ്ലേഷിച്ചു.... ചിരിച്ചുകൊണ്ടു് അദ്ദേഹത്തെ കുത്തുവാൻ പറഞ്ഞു. ഒററക്കുത്തിനു മാറിടം പിളർന്നു കീറുവാൻ ആവശ്യപ്പെട്ടു....ഞാനങ്ങനെ ചെയ്തു. ഒരു നിമിഷത്തിനുള്ളിൽ എന്റെ ദൈവം—നിന്റെ അച്ഛൻ—മരിച്ചു...."

"കുത്തിക്കഴിഞ്ഞു ഓടിപ്പൊയ്ക്കൊള്ളണമെന്നാണ് അദ്ദേഹം പറഞ്ഞതു്: പക്ഷേ ഒരടിപോലും നടക്കുവാൻ എനിക്കു കഴിഞ്ഞില്ല. ആ ഇരുമ്പഴിയിൽ മുറുകെപ്പിടിച്ച് ഞാൻ പൊട്ടിക്കരഞ്ഞു. അത്യുച്ചത്തിൽ നിലവിളിച്ചു....അധികാരികൾ ഓടിവന്നു് എന്നെ പിടികൂടി....മോളേ....എനിക്കും ജീവപര്യന്തം തടവു ശിക്ഷ കിട്ടി. ഇതാ....ഒരു നെയ്യപ്പം, മോളിതു തിന്നോ. ഓണത്തിൻനാൾ കിട്ടിയതാണു്"....

"എന്റെ അമ്മേ!" ഉണങ്ങിക്കരിഞ്ഞ ആ നെയ്യപ്പം കടിച്ചു പറിച്ചുകൊണ്ടു് അവൾ കണ്ണീരൊഴുക്കി.

"നീ കരയാതെ കുഞ്ഞേ....ഞാൻ ജയിൽ ചാടി വന്നതാണു്.... ഒരു വർഷമായി ലാക്കുനോക്കിയിട്ടാണു് ഇന്നതു സാധിച്ചതു്. എനിക്കുടനെതന്നെ ഇവിടെ നിന്നു പോകണം."

...."അമ്മ പോയാൽ...."

"പേടിക്കേണ്ടാ....ഞാൻ പോകുന്നതിനു മുമ്പ് എനിക്കൊരു വലിയ ചുമതല നിറവേററുവാനുണ്ടു്. നിന്റെ അച്ഛനോടു ചെയ്ത പ്രതിജ്ഞ നിറവേററുവാനാണു് ഞാൻ വന്നതു്. ഒരു തെണ്ടിപ്പെണ്ണായി നീ ഇനിയും ജീവിച്ചുകൂടാ!"

"ഞാനെന്തു ചെയ്യണമമ്മേ"

"ഇങ്ങോട്ടു് നോക്കു"—അവൾ തലയുയർത്തി നോക്കി.

മെലിഞ്ഞു നീണ്ട ആ കൊച്ചു കഴുത്തിൽ ആ മാതാവു് ഇരുകരങ്ങളും ചേർത്തു ഞെക്കിപ്പിടിച്ചു....അവൾ കരയുവാൻ വായ് പൊളിച്ചു...."അ"... ശബ്ദം പുറത്തു വന്നില്ല. മെലിഞ്ഞു ശോഷിച്ച ആ കുഞ്ഞു് കണ്ണുമിഴിച്ചു. കൈകൾ പൊക്കി മാറത്തടിച്ചു. എന്നിട്ടും അവൾ വിട്ടില്ല....ശക്തിയായി ഞെരിച്ചു....കട്ടിയില്ലാത്ത ആ കണ്ഠം മുറിയത്തക്കവണ്ണം ശക്തിയായി ഞെരിച്ചു....അവൾ കാലുകൾ പൊക്കി തറയിലടിച്ചു....കണ്ണുരുട്ടി നാലുപാടും വട്ടം കറക്കി.... ആ കൈകൾ തളർന്നു താഴെ വീണു....ചലനം നിന്നു....മുഖം വാടി വിളറി....എന്നിട്ടും അവൾ വിട്ടില്ല....പല്ലു കടിച്ചു് കണ്ണുനീർ പൊഴിച്ചു്...ശക്തിയായി ഞെക്കി....ഏങ്ങലടിച്ചുകൊണ്ടു് വീണ്ടും വീണ്ടും ഞെക്കി.....

അവളുടെ കൈകൾ അയഞ്ഞു. കൈപ്പത്തി പൊങ്ങി....ഒരു പിശാചികയെപ്പോലെ അവൾ പല്ലിളിച്ചു....പിന്നെ അവൾ കരഞ്ഞില്ല. ചിരിച്ചുമില്ല........പിടഞ്ഞെഴുന്നേററു മുടന്തി മുടന്തി ഇരുളിലിറങ്ങി മറഞ്ഞു.

—ooo—

# കേരളസംസ്ക്കാരം

വെണ്ണിക്കുളം ഗോപാലക്കുറുപ്പ്

കേരളത്തിനു പ്രത്യേകമായി ഒരു സംസ്കാരമുണ്ടോ? ഉണ്ടെങ്കിൽ അതിന്റെ സ്വഭാവമെന്താണു്? ആ സംസ്കാരം നമുക്കു് അഭിമാനിക്കത്തക്കവണ്ണം ഇന്നും നിലനിൽക്കുന്നുണ്ടോ? ഇല്ലെങ്കിൽ അതിനു കാരണമെന്തു്? ഈ സ്ഥിതിവിപര്യയം എത്രത്തോളം ആശാസ്യമാണു്?—ഏതാദൃശമായ ഒരു പരമ്പരിതപ്രശ്നത്തെ ആസ്പദമാക്കിയുള്ള ഒരു ലഘുവിചിന്തനത്തിനാണു് ഇവിടെ ഒരുങ്ങുന്നതു്.

സ്വകീയമായ ഒരു സവിശേഷത ലോകത്തിലെ ഓരോ ജനതയ്ക്കുമുണ്ടെന്നുള്ള വസ്തുത തർക്കമറ്റതാണു്. ഭൂപ്രകൃതി, കാലാവസ്ഥ മുതലായ പ്രാകൃതികഭാവങ്ങളേയും, ചിരകാലപരിചയംകൊണ്ടു് ഉണ്ടാകുന്ന ആചാര്യമര്യാദകൾ, വിദ്യാപരിശ്രമം, ഉൽക്കർഷേച്ഛ മുതലായ അന്തർഭാവങ്ങളേയും അവലംബിച്ചായിരിക്കും ഈ സവിശേഷത നിലകൊള്ളുന്നതു്. കേരളവും ഇതിൽനിന്നു ഭിന്നമല്ല. ഓരോ ജനതയ്ക്കുമുള്ള ഈ പ്രത്യേകതയെ അതാതിന്റെ സംസ്കാരമെന്നു സാധാരണമായി പറഞ്ഞുവരുന്നു. അപ്പോൾ, കേരളത്തിനും സ്വന്തമായ ഒരു സംസ്കാരമുണ്ടെന്നു സമ്മതിക്കണം. അതു വാസ്തവത്തിൽ മഹത്തായ ഭാരതസംസ്കാരത്തിന്റെ ഇഴകൾകൊണ്ടു നെയ്തെടുത്തതാണു്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ ഭാരതസംസ്കാരം മാതാവും കേരളസംസ്കാരം മകളുമാണു്. അതായതു്, ഒന്നിൽ നിന്നു് ഉടലെടുത്ത മറ്റൊന്നു്. ഭാരതത്തിലെ മററു രാജ്യങ്ങളുടെ കഥയും ഇതുതന്നെ. അവയിലെല്ലാം ഭാരതസംസ്കാരത്തിന്റെ ഛായ പകർന്നുകാണുന്നു. എന്നാൽ ഒരു കാര്യം ഓർമ്മിക്കണം. ഛായാസാമ്യമുണ്ടെങ്കിലും ഒരേ അമ്മയുടെ മക്കൾക്കു സ്വരൂപത്തിലും സ്വഭാവത്തിലും അല്പാല്പമായ അന്തരം ഇല്ലാതെ വരികയില്ല. ഈ തത്വം



ലേഖകൻ

അനുസരിച്ചാണു് കേരളത്തിനും തന്റേതായ ഒരു സംസ്കാരമുണ്ടെന്നു പറയുന്നതു്.

എന്താണു് ഈ സംസ്കാരത്തിന്റെ സ്വഭാവമെന്നും നോക്കാം. ബാഹ്യമെന്നും ആഭ്യന്തരമെന്നും വ്യവഹരിക്കാവുന്ന രണ്ടു ഘടകങ്ങളാണു് ഏതു സംസ്കാരത്തിലും അടങ്ങിയിരിക്കുന്നതു്. ഒന്നാമത്തേതു വേഷഭൂഷാദികളിലും രണ്ടാമത്തേതു്, മനോബുദ്ധിവ്യാപാരങ്ങളിലും കൂടി പ്രകാശിക്കുന്നു. ബാഹ്യം, ആഭ്യന്തരം എന്ന ഈ രണ്ടു ഉപാധികൾ വാസ്തവത്തിൽ സംസ്കാരത്തിന്റെ രൂപഭാവങ്ങളാണെന്നു പറയാം. ജനസമുദായജീവിതത്തിനു രണ്ടും അത്യന്താപേക്ഷിതമാണു്. ഒരു ഉദാഹരണം പറയാം. ഉള്ളിൽ ധാരാളം അറിവുകൾ സംഗ്രഹിച്ചുവെച്ചിരിക്കുന്ന ഒരു പണ്ഡിതൻ ശാരീരികമായ ശുചിത്വം ദീക്ഷിക്കുന്നില്ലെങ്കിൽ അതൊരു കുറവും കുററവുമായി കലാശിക്കുകയില്ലേ? അതിനാൽ ബാഹ്യസംസ്കാരവും അനുപേക്ഷണീയമാണെന്നു വരുന്നു. പല്ലു തേച്ചു വൃത്തിയാക്കുന്നതിനു സംസ്കൃതത്തിൽ ദന്തസംസ്കാരമെന്നു പറയാറുണ്ടല്ലോ. അതുപോലെതന്നെ, തലമുടി കോതിയൊതുക്കി ഭംഗിപ്പെടുത്തുന്നതാണു കേശസംസ്കാരം. ഇങ്ങനെ നോക്കുമ്പോൾ ബാഹ്യസംസ്കാരത്തിനും സമുചിതമായ സ്ഥാനമുണ്ടെന്നു മനസ്സിലാക്കാം.

മലനാടെന്നു പ്രസിദ്ധമായ നമ്മുടെ മാതൃരാജ്യത്തെ അധിവസിക്കുന്ന ജനങ്ങൾ കഴിയുന്നത്ര കുറച്ചു വസ്ത്രം ഉപയോഗിക്കാൻ പരിശീലിച്ചിട്ടുള്ളവരാണു്. അടുത്തകാലംവരെ നമ്മുടെ സുപ്രധാനമായ ജീവിതോപായം കർഷകവൃത്തിയായിരുന്നു. ഭൂരിഭാഗം ജനങ്ങളും ഭൂമിയിൽ പണിചെയ്തുപോന്നിരുന്നതിനാൽ വേഷഭൂഷാദികളിൽ വലിയ നിഷ്കർഷ ചെലുത്തിയിരുന്നില്ല. എന്നാൽ അദ്ധ്വാനിക്കുന്ന ജനവിഭാഗത്തിനു ഒഴിച്ചു

കൂടാൻ പാടില്ലാത്ത നിത്യസ്നാനം നമുക്കൊരു ശീലമായിത്തീർന്നു. തന്നിമിത്തം ശുചിത്വബോധം വർദ്ധിച്ചു. കേരളീയരുടെ ശുഭ്രവസ്ത്രധാരണം ഈ ശുചിത്വബോധത്തിൽനിന്നു് ഉത്ഭവിച്ചിട്ടുള്ളതാണു്. മഴയുടെ സമൃദ്ധിയും പച്ചിലവളങ്ങളുടെ സൌലഭ്യവും നിമിത്തം കർഷകവൃത്തിക്കു പ്രാധാന്യമുണ്ടാവുകയും തൊട്ടു തൊട്ടു കൃഷിസ്ഥലങ്ങളും അവയുടെ മദ്ധ്യത്തിൽ വാസസ്ഥാനങ്ങളും ക്രമപ്പെടുത്തുകയും ചെയ്തു. മററു രാജ്യങ്ങളിലാണെങ്കിൽ അങ്ങിങ്ങായി കേന്ദ്രീകരിക്കപ്പെട്ട ജനനിവാസസ്ഥാനങ്ങളെ അപേക്ഷിച്ചു തരിശായി കിടക്കുന്ന മരുഭൂമിപ്രായങ്ങളായ ഭൂവിഭാഗങ്ങളാണു് അധികം കാണുക. അതിനാൽ വിദേശീയരെ കൌതുകാത്ഭുതപരതന്ത്രരാക്കുന്ന കേരളത്തിലെ ഈ കുടിപാർപ്പുസമ്പ്രദായം എത്രയോ മുമ്പുതന്നെ ഒരു കൃഷീവലസംസ്കാരമായി രൂപംകൊണ്ടിരിക്കുന്നു.

ആഭരണഭ്രമം എല്ലാ രാജ്യങ്ങളിലും ഏറെക്കുറെ കാണപ്പെടുന്നുണ്ടെങ്കിലും, സ്വർണ്ണാഭരണങ്ങളിൽ പ്രത്യേകമായ ഒരു പ്രതിപത്തി കേരളീയർ പുരാതനകാലം മുതൽക്കേ പ്രദർശിപ്പിച്ചുപോന്നു. ഇതും രൂപസംസ്കാരത്തിൽപ്പെട്ടതാണു്. ആഭരണകൌതുകം സ്ത്രീസഹജമായ മനോവൃത്തിയാണെന്നും അന്തഃസാരശൂന്യമാണെന്നും മററും ആക്ഷേപിക്കുന്നവർ പരിഷ്കൃതരെന്നഭിമാനിക്കുന്ന പാശ്ചാത്യരുടെ അലങ്കരണാഭിരുചിയെപ്പററി ആലോചിക്കുന്നതു നന്നായിരിക്കും. പൌഡർ, ലിഫ്സ്റ്റിക്ക് മുതലായവ ഇന്നു പരിഷ്കാരത്തിന്റെ ചിഹ്നങ്ങളായിട്ടല്ലേ പരിഗണിക്കപ്പെടുക. ആഭരണങ്ങളും ഒരു രൂപത്തിലല്ലെങ്കിൽ മറെറാരു രൂപത്തിൽ കാണപ്പെടുന്നുണ്ടു്. സ്വർണ്ണച്ചങ്ങലയോടു കൂടിയ പോക്കററു വാച്ചും പലേ രൂപങ്ങളിലുള്ള റിസ്റ്റുവാച്ചും സമയനിർണ്ണയത്തിന്റെ പേരിൽ ശരീരമണ്ഡനമായിട്ടല്ലേ കലാശിച്ചിരിക്കുന്നതു്?

മലയാളത്തിൽ വേരൂന്നിയിട്ടുള്ള മണ്ഡനകൌതുകത്തെ സാധൂകരിക്കാൻ രണ്ടു കാരണമുണ്ടു്. ആചാരമര്യാദകളേയും അനുദിനജീവിതചര്യകളേയും ആരോഗ്യരക്ഷാനിയമങ്ങളോടു പൊരുത്തപ്പെടുത്താൻ വിദഗ്ദ്ധരായിരുന്ന പ്രാചീനകേരളീയർ സ്വർണ്ണത്തിന്റെ വിലയും വീര്യവും മനസ്സിലാക്കി അതു ശരീരത്തിൽ അണിയാൻ താല്പര്യം കാണിക്കയാണുണ്ടായതു്. മോതിരമണിഞ്ഞ കൈവിരലുകൾ കൊണ്ടു് ഉരുളയുരുട്ടി ഉണ്ണുമ്പോൾ സ്വർണ്ണത്തിന്റെ അംശം അല്പമായിട്ടെങ്കിലും ഉള്ളിൽ ചെല്ലാനിടയുണ്ടെന്ന കാര്യം ഓർമ്മിക്കുക. പോരെങ്കിൽ സ്വർണ്ണം ഐശ്വര്യസൂചകവുമാണു്. രണ്ടാമത്തെ കാരണം, സ്വർണ്ണം ആപത്തിൽ ഉപകരിക്കുന്ന ഒരു കരുതൽധനമായിരിക്കുമെന്നുള്ള അനുഭവബോധമാണു്.

ചന്ദനം, ഭസ്മം എന്നിവ ധരിക്കുന്നതിന്റേയും അടിസ്ഥാനം ആരോഗ്യപരിപാലനമാണെന്നു കാണാം.

വീട്ടുമുററത്തു തുളസി തുടങ്ങിയുള്ള ഔഷധച്ചെടികൾ നട്ടുപിടിപ്പിക്കുന്ന പതിവു് പുരാതനകാലം തൊട്ടു മലയാളത്തിൽ കണ്ടുവരുന്നുണ്ടു്. ഇതു മതപരമായ ഒരു ചടങ്ങാണെന്നാണു പലരും ധരിച്ചുവെച്ചിട്ടുള്ളതു്. ഈ ചെടികൾ വാസ്തവത്തിൽ സിദ്ധൌഷധങ്ങളാണെന്നുള്ള പരമാർത്ഥം ഇന്നു പാശ്ചാത്യർ പോലും മനസ്സിലാക്കി അതിനെക്കുറിച്ചു് ഉൽഘോഷണങ്ങൾ ആരംഭിച്ചിട്ടുണ്ടു്. അപ്പോഴാണു് നമ്മുടെ പൂർവ്വികരുടെ ആയുർവേദപരിചയവും ബുദ്ധിസാമർത്ഥ്യവും എത്രമാത്രമെന്നു നമുക്കൊരു ധാരണ ഉണ്ടായിത്തുടങ്ങിയതു്”. മുമ്പു പറഞ്ഞതുപോലെ ആരോഗ്യപരിപാലനത്തിനുള്ള ഉപായങ്ങളെ മതത്തോടും തദ്വാരാ ജീവിതത്തോടും അനുരഞ്ജിപ്പിക്കയെന്നതു യഥാർത്ഥത്തിൽ ശാസ്ത്രീയസംസ്കാരംതന്നെയാണെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

ആഹാരവിഷയത്തിലും ചില പ്രത്യേകതകൾ നമുക്കുണ്ടു്. ഇലക്കറികൾക്കും പഴവർഗ്ഗങ്ങൾക്കും ഇവിടെ പ്രാമാണ്യം സിദ്ധിച്ചതു് അവ ധാരാളം ലഭിക്കുന്നു എന്നുള്ളതുകൊണ്ടായിരിക്കാം. ശരീരപുഷ്ടിക്കും ആരോഗ്യത്തിനും അത്യന്താപേക്ഷിതമായ ജീവകങ്ങൾ അവയിൽ അടങ്ങിയിട്ടുണ്ടെന്നുള്ളതിനു സംശയമില്ല. മലയാളത്തിലെ കഞ്ഞി പ്രസിദ്ധമാണല്ലോ. ശരീരക്ഷീണം പരിഹരിക്കുന്നതിനു കഞ്ഞിക്കു് ശക്തിയുണ്ടെന്നു് അനുഭവത്തിൽനിന്നു നാം മനസ്സിലാക്കിയിട്ടുണ്ടു്. മലയാളത്തിൽ വന്നു വളരെക്കാലം ജീവിച്ച ചോളദേശീയനായ ഉദ്ദണ്ഡശാസ്ത്രികൾ എന്ന മഹാപണ്ഡിതൻ കഞ്ഞിയെപ്പററി പ്രശംസാരൂപത്തിൽ ഒരു പദ്യമെഴുതിയിട്ടുണ്ടു്.

“അംഗജതാപനിഹന്ത്രീ
സമുചിതലാവണ്യസമ്പദാമധുരാ
അധരാമൃതോപദംശാ
ശ്രാണാ ശോണാധരീവ രമണീയാ”

ശ്രാണാ (കഞ്ഞി) ശോണാധരി (സുന്ദരി) യെപ്പോലെ രമണീയ (ആനന്ദിപ്പിക്കുന്നവൾ) യാണെന്നാണു് ഇതിൽ സമർത്ഥിച്ചിരിക്കുന്നതു്. എങ്ങനെ? അംഗജതാപനിഹന്ത്രിയും, സമുചിതലാവണ്യസമ്പത്തിനാൽ ആമധുരായും അധരാമൃതോപദംശയുമാകയാൽ. അതായതു ശോണാധരി, അംഗജതാപത്തെ (കാമവേദനയെ) നിഹനിക്കുന്നവളും ഇണങ്ങിച്ചേർന്ന ലാവ

ണ്യസമ്പത്തോടു (സൗന്ദര്യം) കൂടിയവയും അധരാമൃതമാകുന്ന ഉപദംശത്തോടുകൂടിയവയുമാണ് — ശ്രാണയോ? അംഗജതാപത്തെ (ശരീരത്തിലുണ്ടാകുന്ന ചൂടിനെ) (ദേഹക്ഷീണം) ശമിപ്പിക്കുന്നതും, ലാവണ്യം (ഉപ്പ്) ഇണങ്ങിച്ചേർന്നതും മധുരമുള്ളതും, അമൃതിനെ തരംതാഴ്ത്തിയ കറികളോടുകൂടിയതുമാണ്.

നല്ല കറികൾ കൂട്ടി കഞ്ഞികുടിച്ചാലുള്ള സൌഖ്യം ഇങ്ങനെ വർണ്ണിക്കപ്പെട്ടിരിക്കുന്നു. എന്നാൽ ഇന്നു നമ്മൾ കഞ്ഞിയുടെ സ്ഥാനത്തു കാപ്പിയെ പ്രതിഷ്ഠിച്ചിരിക്കുന്ന പരിഷ്ക്കാരികളായിത്തീർന്നു പോയി!

ഇനി ആഭ്യന്തരസംസ്കാരത്തിലേയ്ക്കു കടക്കാം. മനസ്സിന്റേയും ബുദ്ധിയുടേയും സർവോപരി ആത്മാവിന്റേയും വ്യാപാരത്താലുണ്ടാകുന്ന സമ്പത്തിനെയാണു ആഭ്യന്തരസംസ്കാരമെന്നു പറയുന്നതെന്നു കാലേ ചൂണ്ടിക്കാണിച്ചു: സത്യസൗന്ദര്യങ്ങളെ പ്രകാശിപ്പിക്കുന്ന കലാവിദ്യകളിലും, പ്രജ്ഞാവിശേഷങ്ങളെ പ്രദർശിപ്പിക്കുന്ന ശാസ്ത്രങ്ങളിലും കേരളീയർ ആരുടേയും പിന്നണിയിലായിരുന്നില്ല. ഈ വിഷയത്തിൽ നമുക്ക് അഭിമാനിക്കാവുന്ന ഒരു ദ്രാവിഡസംസ്കാരം തന്നെ പ്രാചീനകാലത്തു് പ്രചരിച്ചിരുന്നു. നമ്പൂതിരി ബ്രാഹ്മണരുടെ ആധിപത്യം സ്ഥാപിതമായതോടു കൂടി ആര്യസംസ്കാരത്തിന്റെ കതിരുകളും നിരന്നു തുടങ്ങി. അങ്ങനെ ഋഷിനിർമ്മിതങ്ങളായ വേദോപനിഷൽഗ്രന്ഥങ്ങളിലെ തത്വങ്ങൾ നമുക്കു പരിചിതങ്ങളായി. അവയെ വിദഗ്ധമായി വ്യാഖ്യാനിക്കാനുള്ള പാടവം പോലും പ്രാചീനകേരളീയർക്കുണ്ടായിരുന്നു എന്നതിനു ശ്രീ ശങ്കരൻ ഉൽകൃഷ്ടോദാഹരണമാണ്. ഭാരതത്തിനാകമാനം എന്നല്ല, ലോകത്തിനു പൊതുവേ തന്നെയും മാർഗ്ഗദർശനം ചെയ്യാൻ കെല്പുണ്ടായിരുന്ന പ്രതിഭാശാലികളുടെ നാടാണു കേരളം. സംസ്കൃതഭാഷയ്ക്കു മഹത്തരമായ സംഭാവനകൾ നൽകുന്നതിനു കേരളത്തിനു സാധിച്ചിട്ടുണ്ടു്. തത്വശാസ്ത്രത്തിന്റെ കാര്യത്തിൽ മാത്രമല്ല, തർക്കം, വ്യാകരണം, ജ്യോതിഷം മുതലായ ശാസ്ത്രങ്ങളിലും, ആയുർവ്വേദം, ധനുർവ്വേദം, ശില്പം മുതലായ ഉപവേദങ്ങളിലും കേരളീയരുടെ ബുദ്ധിശക്തി നിപുണമായി വ്യാപരിക്കാതിരുന്നിട്ടില്ല. ആയുർവേദത്തിന്റെ കഥ പ്രത്യേകം എടുത്തുപറയാനുള്ളതാണ്. കേരളത്തിലെ സവിശേഷമായ ചികിത്സാസമ്പ്രദായം എന്ന പേരിലാണ് അന്യനാടുകളിൽ ആയുർവ്വേദം അറിയപ്പെടുക. അത്രമാത്രം ആയുർവ്വേദത്തെ സ്വായത്തീകരിക്കുവാൻ നമ്മുടെ രാജ്യത്തിനു കഴിഞ്ഞിട്ടുണ്ടു്.

ലളിതകലകൾ എന്നറിയപ്പെടുന്ന സാഹിത്യസംഗീതാദികളിലും മലയാളികളുടെ നേട്ടം അത്ഭുതകരവും അസൂയാവഹവുമായിരുന്നു. കാവ്യനാടകാദികളിലും, ചിത്രരഞ്ജനം, വിഗ്രഹനിർമ്മാണം തുടങ്ങിയ കലാവിഭാഗങ്ങളിലും പ്രശസ്തി സമ്പാദിച്ചിട്ടുള്ള കേരളീയരുടെ സംഖ്യ ഒട്ടും കുറവല്ല. കഥകളി എന്ന ദൃശ്യകാവ്യപ്രസ്ഥാനം മലയാളദേശത്തിന്റെ പ്രസിദ്ധിയെ ഇന്നു ലോകംമുഴുവനും വ്യാപിപ്പിച്ചു കഴിഞ്ഞിരിക്കുന്നു.

ആചാര്യമര്യാദകളുടെ കാര്യത്തിലും കേരളത്തിൽ സ്വകീയമായ ഒരു സംസ്കാരം നിലനിന്നിരുന്നു. ഓണം, വിഷു, തിരുവാതിര മുതലായ ദേശീയോത്സവങ്ങൾ ഇക്കൂട്ടത്തിൽ പെട്ടവയാണ്. പണ്ടത്തെ കരയോഗങ്ങളും പടയണികളും ഉത്സവങ്ങളും, സമുദായജീവിതത്തിന്റെ ഉത്സാഹപ്രസരങ്ങളായിരുന്നു എന്നു സമ്മതിച്ചേ തീരൂ. നാട്ടിന്റെ നാനാഭാഗങ്ങളിലും ഉയർന്നുനിന്നിരുന്ന ഛായാവൃക്ഷങ്ങളും വഴിയമ്പലങ്ങളും തണ്ണീർപ്പന്തലുകളും ചുമടുതാങ്ങികളും നമ്മുടെ ദീനജനാനുകമ്പയ്ക്കും ഓദാര്യത്തിനും സാക്ഷ്യംവഹിക്കുന്ന വസ്തുതകളല്ലേ? കേരളീയരുടെ അതിഥിസൽക്കാരതല്പരത കേളികേട്ടതാണുതാനും. ഇതെല്ലാം, വിദ്യാപരിശ്രമവും ഉൽക്കർഷേച്ഛയും ധാർമ്മികമൂല്യങ്ങളിൽ വിശ്വാസമുള്ള ഉദ്ബുദ്ധമായ ഒരു ജനസമൂഹത്തിന്റെ ആഭ്യന്തരസംസ്കാരവിശേഷത്തെ കുറിക്കുന്നു.



# വെറ്റില മുറുക്ക്

## അതിനെപ്പറ്റിയുള്ള പുരാതനസാഹിത്യഗ്രന്ഥങ്ങൾ

(മഹാമഹോപാദ്ധ്യായൻ പാണ്ഡ്യം സുന്ദരശാസ്ത്രി)

ധർമ്മസിന്ധുവിൽ, കാശി നാഥോപാദ്ധ്യായൻ, വിവരമുള്ളവർ വെറ്റിലയുടെ നാരും ഞരമ്പും നീക്കംചെയ്തതിന്റെശേഷം മാത്രമേ മുറുക്കുവാൻ പാടുള്ളുവെന്നു പ്രസ്താവിച്ചിരിക്കുന്നു.

2. പരാശരസ്മൃതിയിൽ ഇങ്ങനെ പറയുന്നു:-

ഒരടയ്ക്ക ഉപയോഗിക്കുന്നതു് ആരോഗ്യത്തിനു നല്ലതും രണ്ടടയ്ക്കാ ഉപയോഗിക്കുന്നതു ചീത്തയും മൂന്നെണ്ണം ഉപയോഗിക്കുന്നതു് ഏറ്റവും നല്ലതുമാണെന്നാണ്. വെറ്റിലയുടെ ഞെട്ടു ചവയ്ക്കുന്നതു് രോഗഹേതുകമാണ്. ഇലയുടെ നാക്കു് ഉപയോഗിക്കുന്നതു് പാപകരവുമാണ്. പതിവായി പരുപരുപ്പായ വെറ്റില ഉപയോഗിക്കുന്നതു് ഒരുവന്റെ ആയുസ്സു ചുരുക്കുന്നു. അതുകൊണ്ടു് വെറ്റില ഉപയോഗിക്കുന്നതിനുമുമ്പു് അതിന്റെ ഞെട്ടിയും, ഞരമ്പും നാക്കും നീക്കംചെയ്യേണ്ടതാണ്.

3. ശിവതത്വരത്നാകരത്തിൽ അതിന്റെ കർത്താവായ കേലഡിബസവരാജൻ വെറ്റില മുറുക്കുന്നതു് ഒരു വിധത്തിൽ ആനന്ദകരമാണെന്നു പ്രതിപാദിക്കുന്നു. എന്നാൽ ഇതിനുപയോഗിക്കേണ്ട അടയ്ക്കാ താഴെ പ്രസ്താവിച്ച മാതിരിയായിരിക്കണം.

4. അടയ്ക്കാ നാലായി വെട്ടി മാവിൻ തളിരുകളുടെ രസത്തിൽ കർപ്പൂരം, ചന്ദനത്തിന്റെ വെള്ളം, കസ്തൂരിക്കൂട്ടു് ഇവ ചേർത്തു് വേവിച്ചു നിഴലിൽ വെച്ചുണക്കിയെടുക്കുകയാണ് വേണ്ടതു്. ഒരു കൊല്ലത്തിലധികം മൂപ്പുള്ള വെറ്റില ഉപയോഗിക്കരുതു്. വെളുത്ത വെറ്റിലയാണു കൂടുതൽ നല്ലതു്. വെറ്റിലയുടെ പുറം കറുത്തിരിക്കേണ്ടതാണ്. വെറ്റിലയോടുകൂടി ഉപയോഗിക്കുന്ന ചുണ്ണാമ്പിൽ പവിഴ ഭസ്മം, കസ്തൂരി, കളി (ഖദിരസാരം) പുഴുങ്ങിയതിന്റെ പൊടിയും ചേർക്കേണ്ടതാണ്. ഖദിരസാരത്തോടുകൂടി സമം കോകപ്പൊടിയും ജാതിഫലത്തിന്റെ പൊടിയും ചേർത്തുപയോഗിക്കുന്നതു് ത്രിദോഷത്തെ-വാത, പിത്ത, കഫദോഷങ്ങളെ-ഇല്ലായ്മചെയ്കയും പല്ലിനു് ഉറപ്പു കൂട്ടുകയും വായ്ക്കു് ആകർഷണീയമായ ചുവപ്പുനിറം കൊടുക്കുകയും ചെയ്യുന്നു. ഈ എല്ലാ പൊടികളെയും മാത്രഗുളികകളാക്കി ഉപയോഗിക്കാവുന്നതാണ്. യഥാക്രമം അടയ്ക്കാ, ചുണ്ണാമ്പു്, വെറ്റില ഇവയുടെ തോതു് രാവിലെയും ഉച്ചയ്ക്കും, രാത്രിയുമായി അധികരിപ്പിച്ചുപയോഗിക്കുന്നതു് ദീർഘായുസ്സിനും ആരോഗ്യത്തിനും നല്ലതാണ്. ചെറുനാരങ്ങാതളിരും നാരങ്ങാച്ചെടിയുടെ ഭാഗങ്ങളും കർപ്പൂരവും ചേർത്തരച്ചു് ഗുളികകളാക്കാം. ഈ ഗുളികകൾ മുറുക്കുസാധനങ്ങളോടുകൂടി ഉപയോഗിച്ചാൽ വായ്ക്കു് ദുർവാസനയുണ്ടാകുന്നതല്ല. ഒരു കൊല്ലത്തിലധികം പ്രായമുള്ളതും കറുപ്പുപുള്ളികളും പരുപരുപ്പുള്ളതുമായ ഉണങ്ങിയ ഇല ഉപയോഗിക്കരുതു്. അധികം ഇളതായ ഇലയും ഉപേക്ഷിക്കേണ്ടതാണ്. വെറ്റില വാതത്തെ ഇല്ലാതാക്കുകയും, അടയ്ക്ക കഫവർദ്ധനവിനെ ശമിപ്പിക്കുകയും, ചുണ്ണാമ്പു് അജീർണ്ണത്തിനേയും, ഖദിരരസം പിത്തദൂഷ്യത്തെയും ശമിപ്പിക്കുകയും, ചെയ്യുന്നു

5. വെറ്റിലയുടെ അറ്റത്തു് മഹാലക്ഷ്മിയുടെ സ്ഥാനമാണെന്നും ഇതിന്റെ വലത്തുഭാഗത്തു ബ്രഹ്മാവും പുറത്തു് ദാരിദ്ര്യദേവതയായ മൂധേവിയും ഇടത്തുഭാഗത്തു പാർവതിയും സ്ഥിതിചെയ്യുന്നുണ്ടെന്നും ഉള്ളിൽ മഹാവിഷ്ണുവിന്റെ ഇരിപ്പടമാണെന്നും ഉപരിതലത്തിൽ ചന്ദ്രനും അറ്റങ്ങളിൽ ശിവനും തണ്ടിൽ യമധർമ്മരാജനും, ഇലയുടെ എല്ലാ ഭാഗങ്ങളിലും കാമദേവനും സ്ഥാനമുണ്ടു്.

6. ജാതിയ്ക്ക ചവർപ്പും പുളിപ്പുമുള്ളതാണ്. ഇതു് ശരീരത്തിനു ചൂടു കൊടുക്കുന്നതിനു പുറമേ വാതം, തൊണ്ടവേദന, അതിസാരം, ഗുഹ്യരോഗം എന്നിവയെ ഭേദപ്പെടുത്തുന്നു.

ലവംഗത്തിനു (കരയാമ്പു) ചവർപ്പുണ്ടെങ്കിലും സ്വാദുള്ളതാണ്. ഇതു് കാഴ്ചശക്തിയെ വർദ്ധിപ്പിക്കുകയും ക്ഷയരോഗം, ദാഹം, കര, ഛർദ്ദി, കാസശ്വാസം, ശൂലദഹനക്കേടു്, മുതലായവയെ ഇല്ലായ്മ ചെയ്യുകയും ചെയ്യുന്നു.

7. ശീതളവും മനസ്സന്തോഷകരവുമായ കർപ്പൂരം ആരോഗ്യം വ

# ഉപയോഗശൂന്യമായ സാധനങ്ങൾ

## അവസ്ഥാ പരിവർത്തനം വരുത്തി ഉപയോഗപ്രദമാക്കാനുള്ള നവീനമാർഗ്ഗങ്ങൾ

കരിമ്പിൻ കോച്ചിൽ, അറക്കപ്പൊടി, മുത്താച്ചോളക്കുല മുതലായ അനവധി സാധനങ്ങളിൽനിന്ന് അമേരിക്കർ പല വിശിഷ്ട സാധനങ്ങളെ നിർമ്മിക്കുന്നു. മുത്താച്ചോളം (Maize) എടുത്തതിനുശേഷം അതിന്റെ കുലയിൽനിന്നു ഫർഫൂറൽ (Furfural) എന്ന ഒരു ദ്രാവകം തിരിച്ചെടുക്കുന്നു. ഇതു രസതന്ത്രദൃഷ്ട്യാ ആസിഡിനും ചാരായത്തിനും മദ്ധ്യേ ഉള്ള ആൽഡിഹൈഡെന്ന വകുപ്പിൽപ്പെടും. തേയിലയുടെ നിറവും ആൽമണ്ടിന്റെ മണവുമുള്ള ഈ ദ്രാവകം പെട്രോളിൽ അലിഞ്ഞിട്ടുള്ള അരക്കിനെ നീക്കംചെയ്ത് അതിനെ ശുദ്ധിചെയ്യാൻ ഉപയോഗപ്പെടുത്തുന്നു. കരിമ്പിൻകോച്ചിൽകൊണ്ടു കട്ടിക്കടലാസ് മുതലായ സാധനങ്ങൾ നിർമ്മിക്കുന്നു. അറക്കപ്പൊടി കൊണ്ടും ചില ഇനം പലകകൾ നിർമ്മിക്കാമെന്ന് അവിടുത്തെ ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിട്ടുണ്ട്. മുത്താച്ചോളത്തിലുള്ള ഗ്ലൂട്ടൻ എന്ന പ്രോട്ടീൻസാധനത്തെ വേർതിരിച്ചു ചാരായത്തിൽ അലിച്ചു വെള്ളത്തിൽ കലക്കി എടുത്ത് ഉണക്കി എടുക്കുന്നു. ഈ വിധം ഉണക്കിയ പൊടിയെ സീൻ എന്നു നാമകരണം ചെയ്തിരിക്കുന്നു. കടലാസിൽ ഇതു തേച്ചുപിടിപ്പിച്ചാൽ ആ കടലാസ് കൊഴുപ്പു നിറഞ്ഞ ഭക്ഷണസാധനങ്ങളെ പൊതിയാനും മററും വിശിഷ്ടമാണ്. കോൺസ്റ്റാർച്ച് അല്ലെങ്കിൽ മാവ് ആലൈൽ ക്ലോറൈഡ് എന്ന പെട്രോളിൽനിന്നെടുക്കുന്ന ദ്രാവകത്തിൽ അലിച്ചാൽ ആലൈൽ സ്റ്റാർച്ച് എന്ന സാധനം ലഭിക്കും. ഇതിനെ ചാരായത്തിൽ ചേർത്തതിനു ശേഷം മേശപ്പുറത്തോ കടലാസിലോ പുരട്ടി 175°—210° F ചൂടിൽ 4 മണിക്കൂർ വച്ചാൽ അതു മിനുസമുള്ളതായിത്തീരുന്നു. ചൂടുള്ള പാത്രങ്ങൾ വച്ചാൽപോലും അതിൽ പാടു വീഴുന്നതല്ല.

നമ്മുടെ നാട്ടിൽ മകരം, കുംഭം, മാസങ്ങളിൽ സുലഭമായി ഉണ്ടാകുന്ന പറങ്കിമാങ്ങായിൽനിന്നു പല വിധ പാനീയങ്ങൾ ഇതാ മൈസൂറിലെ ഗവേഷണശാലക്കാർ നിർമ്മിച്ചിരിക്കുന്നു. ഇതിൽ വിററാമിൻ ഡി എന്ന ജീവകം ധാരാളമുണ്ടെന്നു തെളിഞ്ഞിട്ടുണ്ട്. കോഴിമുട്ടയുടെ വെള്ള ചേർത്താൽ പറിങ്കി മാങ്ങാച്ചാറിന്റെ കാറൽച്ചുവ മാറാം. ഇതു വററിച്ചെടുത്താൽ പാനി കിട്ടും. പറിങ്കിമാങ്ങാച്ചാറിന്റെ കൂടെ ചെറുനാരങ്ങാനീരോ പിറുത്തിച്ചക്കനീരോ ചേർത്താൽ നല്ല പാനീയം ഉണ്ടാക്കാം.

ഇതുപോലെ നാം നിരുപയോഗമായി തള്ളുന്ന പല സാധനങ്ങളും കണ്ടുപിടിച്ചു സംസ്കരിച്ച് ഉപയോഗിച്ചാൽ അതു നമുക്ക് ഒരുനേട്ടമായിരിക്കും.

---

ർദ്ധിപ്പിക്കുന്നതിനു പുറമേ കാഴ്ച ശക്തിയും ക്രമപ്പെടുത്തുകയും ചെയ്യുന്നു. കൂടാതെ, ദാഹം, അരുചി, ദുർമ്മേദസ്സ്, വിയർപ്പ്, വിഷങ്ങൾ മുതലായവയെ ശമിപ്പിക്കുന്നു.

8. ശീതളവും മനഃസന്തോഷകരവുമായ തിപ്പലിയും കുങ്കുമവും വാതം, പനി, പിത്തം, ദാഹം, കണ്ണിൽനിന്നു വെള്ളം ചാടൽ, വായ്പ്പുണ്ണ് മുതലായതിനെ ശമിപ്പിക്കുകയും ചുറുചുറുക്കുണ്ടാക്കുകയും ചെയ്യുന്നു.

9. അധികരിച്ച വെററിലമുറുക്കുകൊണ്ട് മലബന്ധം, ദന്തരോഗം രക്തക്കുറവ്, നേത്രരോഗം, ശക്തിക്ഷയം, ഗ്രഹ്യരോഗം, മുതലായത് ഉണ്ടായിത്തീരുന്നു. പാൽ കുടിച്ചതിനുശേഷം 48 മിനിട്ടിനുള്ളിൽ മുറുക്കുന്നതായാൽ ഗ്രഹ്യരോഗം, മൂത്രസംബന്ധമായരോഗം, കുഷ്ഠം മുതലായത് പെടിപെടുന്നതാണ്. അങ്ങിനെ ചെയ്യുന്നതായാൽ ഉടനെ ഹൃദയത്തിൽ വേദനയുണ്ടാവുകയും പിത്തരസം വർദ്ധിക്കുകയും ചെയ്യുന്നു. അതുകൊണ്ട് പാൽകുടിച്ചാൽ 48 മിനിട്ടു കഴിഞ്ഞതിന്റെശേഷം മാത്രമേ മുറുക്കുവാൻ പാടുള്ളൂ.

10. ഭക്ഷണത്തിന്റെ ശേഷം ഓരോരുത്തരും കുറെ വെള്ളം കുടിക്കുകയും ഒരു കഷണം ഇഞ്ചി തിന്നുകയുംവേണം. ഇങ്ങിനെ വിഴുങ്ങുന്ന ഇഞ്ചിനീരിന് ആദ്യം കുറെ കയ്പുതോന്നുമെങ്കിലും പിന്നീട് അതു തേൻപോലെ മധുരമുള്ളതായിത്തീരും.

# ശിശുഭാഷയും മനഃശാസ്ത്രവും

മേക്കൊല്ല പരമേശ്വരൻപിള്ള, എം. ഏ. എൽ. റ്റി.
യൂണിവേഴ്സിറ്റി കാളേജ് ലക്ചറർ.

പാശ്ചാത്യരുടെ പ്രായോഗിക മനശ്ശാസ്ത്രത്തിന്റെ അതിപ്രധാനമായ ഒരു ഘടകമാണ് ശിശുമനശ്ശാസ്ത്രം. മനുഷ്യമനസ്സിനെക്കുറിച്ചുള്ള ഗവേഷണങ്ങൾ വിഷമം കൂടാതെ നടത്തുവാൻ ശിശുക്കളെപ്പോലെ പര്യാപ്തങ്ങളായ പാത്രങ്ങൾ ചുരുക്കമാണ്. ശിശുമനസ്സിനെ സൂക്ഷ്മമായി പഠിക്കാനുള്ള ഉപകരണങ്ങളിൽ പ്രധാനമായതു് അവന്റെ ഭാഷയാകുന്നു. ജനനം തുടങ്ങിയുള്ള ശിശുവിന്റെ ഭാഷയെ, അതായതു്, അവന്റെ ആശയപ്രകടനരീതിയെക്കുറിച്ചുള്ള ചില ശാസ്ത്രീയമായ അഭിപ്രായങ്ങളാണ് ഇവിടെ പ്രതിപാദിക്കാനുദ്ദേശിക്കുന്നതു്.

കുറച്ചു കാലത്തേക്കു തനിക്കു പ്രധാനാവലംബമായ ഭാഷയെ മുക്തകണ്ഠം പ്രഖ്യാപനം ചെയ്തുകൊണ്ടാണ് ഒരു ശിശു ഭൂജാതനാകുന്നതു്. ഏതു വിധത്തിലുള്ള അസുഖവും അനിഷ്ടവും സ്പഷ്ടമാക്കാനുള്ള അവന്റെ പ്രധാനോപകരണമായ 'കരച്ചിൽ' തന്നെയാണ് ആദിഘട്ടത്തിൽ അവന്റെ പ്രധാനഭാഷ. വിശന്നാൽ കരയുന്നു; തണുപ്പോ ചൂടോ വേദനയോ തട്ടിയാൽ കരയുന്നു; ഉണരുമ്പോൾ ആരേയും കാണുന്നില്ലെങ്കിൽ കരയുന്നു; ആളു മാറിക്കണ്ടാൽ കരയുന്നു. ആ ഭാഷയുടെ അധൃഷ്യശക്തി അവന്റെ ഉററവർക്കൊക്കെ അറിയാം; അവരെക്കാൾ അവനു തന്നത്താനേതന്നെ അതറിയാം.

അവന്റെ ചിരിയുടെ മെച്ചവും പ്രസ്താവ്യമാണ്. സുഖലബ്ധിയിൽ മാത്രമല്ല അവൻ ചിരിക്കാറു്. അകാരണമായും അനവസരത്തിലും അവൻ ചിരിക്കാറുണ്ടു്. സൂക്ഷ്മദൃക്കായ കവി പാടിയപോലെ—

സരസം കാൽകുടഞ്ഞോമൽ
പദാംഗുഷ്ഠം നുകർന്നിഹ
കരഞ്ഞീടുന്ന മദ്ധ്യേ താൻ
ചിരിച്ചീടുന്ന ബാലകൻ.

ഈ ചിരിയുടെ ഉറവ ഉപബോധമനസ്സാണെന്നാണു ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ചില സന്ദർഭങ്ങളിൽ പൂമൃദുലമായ പുഞ്ചിരി തുടങ്ങി ഉത്കടമായ പൊട്ടിച്ചിരിവരെയുള്ള പീയൂഷധാരാമാധുരിയിൽ അവൻ മാലോകരെ നിഷ്പ്രയാസം നിമഗ്നരാക്കും.

ഈ കരച്ചിലും ചിരിയും മാത്രമാണു ശിശുവിന്റെ ആദ്യകാലത്തെ ഭാഷ.

നാളുകൾ നീങ്ങുന്നു. ക്ലിപ്തപ്പെടുത്താമെന്നു തോന്നുന്നില്ല. ഓരോരുത്തരിലും ഓരോ മാതിരിയാണ്. ഏകദേശവും മിക്കവാറും ശരാശരിയും ഒക്കെച്ചേർത്തു നാലു മാസമെന്നു പറയാം, അർത്ഥരഹിതമായ ചില ശബ്ദങ്ങൾ പുറപ്പെടുവിക്കാനുള്ള ആരംഭമായി. സ്വരങ്ങളിലാണു തുടക്കം; ആ, ഓ, ഏ എന്നു്. ഉറക്കത്തിനു മുമ്പോ ഉറക്കം കഴിഞ്ഞാലുടനേയോ ഈ ശബ്ദങ്ങൾ ആവർത്തിച്ചു ചൊല്ലുന്നതിൽ അവൻ രസം കൊള്ളുന്നു. കുറേ ദിവസം അടുപ്പിച്ചു് ഒരേ ശബ്ദം തന്നെ. പെട്ടെന്നു് അത്ഭുതകരമായ വിധം ഒന്നുപേക്ഷിച്ചിട്ടു് മറെറാന്നു തുടങ്ങും. ഇതു കേട്ടുപഠിക്കുന്നതായിരിക്കുമോ? ആകാനിടയില്ലെന്നാണു ഗവേഷണങ്ങൾ സ്പഷ്ടമാക്കിയിരിക്കുന്നതു്. ബധിരരായ ശിശുക്കളും ഇങ്ങനെ ചെയ്യാറുണ്ടു്. ചിലപ്പോൾ അനുകരണത്തിനും വിധേയരായേക്കാം. അത്രേ ഉള്ളു. ശബ്ദങ്ങൾക്കു് അർത്ഥമുണ്ടെന്നു മനസ്സിലാക്കുന്നതുവരെ ഇമ്മാതിരി അർത്ഥരഹിതശബ്ദങ്ങൾ അവൻ ആവർത്തിച്ചുകൊണ്ടിരിക്കും.

ക്രമേണ മാ, പാ, ചാ തുടങ്ങിയ വ്യഞ്ജനങ്ങളും മാമ, പാപ, ചാച തുടങ്ങിയ രണ്ടക്ഷരമുള്ള വാക്കുകളും അവൻ ഉച്ചരിച്ചുതുടങ്ങുന്നു. ഏകദേശം ആറുമാസം മുതൽ ഒരു വയസ്സുവരെ എന്നു പറയാം. ഏതെങ്കിലും അർത്ഥബോധത്തോടുകൂടിയാണ് ഇതു ചെയ്യുന്നതെന്നു തോന്നുന്നില്ല—

"അച്ഛനെന്നമ്മയെ-
ന്നോരോ സമയത്തിലു-
ലുച്ചാരണചരായ
തോന്നിച്ചൊരൊച്ചയും"

എന്നു നമ്മുടെ ഗിരിജാകല്യാണകർത്താവു സൂക്ഷ്മമായ ഒരു മനശ്ശാസ്ത്രതത്വം പ്രതിപാദിച്ചിരിക്കുന്നതു് അത്ഭുതകരമായിരിക്കുന്നു. എന്നാൽ അശാസ്ത്രീയമനസ്ഥിതിക്കാരായ അച്ഛനമ്മമാർ "അച്ഛനെന്നാണു കുഞ്ഞാദ്യം വിളിക്കുന്നതു്;" അല്ലെങ്കിൽ "അമ്മയെ

വിളിച്ചു തുടങ്ങീട്ടുണ്ട്" എന്നൊക്കെ ആനന്ദാഭിമാനങ്ങളോടുകൂടി ഉൽഘോഷിക്കാറുണ്ട്. പക്ഷെ, കണ്ഠനാളം, താലു തുടങ്ങിയ ആന്തരശബ്ദേന്ദ്രിയങ്ങളുടെ വികസനത്താൽ അനിർഗ്ഗളവും അയത്നകൃതവുമായി ഈ വക ശബ്ദങ്ങൾ ആവിർഭവിക്കുന്നു എന്നല്ലാതെ ഇവയ്ക്കു ശിശുക്കൾ യാതൊരു അർത്ഥകല്പനയും ചെയ്യുന്നില്ലെന്നാണു ശാസ്ത്രകാരന്മാരുടെ അഭിപ്രായം. ഇതു മനസ്സിലാക്കാതെ അനക്ഷരകുക്ഷികളായ ചില സ്ത്രീകൾ "ഇങ്ങിങ്ക്" "ഉപ്പുപ്പ്" എന്നെല്ലാം ശിശുക്കൾ ഉച്ചരിക്കുന്നതു ചില ഭക്ഷ്യസാധനങ്ങൾക്കുവേണ്ടിയായിരിക്കുമെന്ന് ഊഹിച്ചുകൊണ്ട് ഇങ്ക് എന്ന പേരിട്ടിട്ടുള്ള മാവു കുറുക്കിയതും ഉപ്പുചേർന്ന പലഹാരങ്ങളും വീണ്ടും വീണ്ടും വാരിയടച്ചു ശിശുക്കളെ ശല്യപ്പെടുത്തുകയും ആപത്തിനിടയാക്കുകയും ചെയ്യുന്നതു് ഒട്ടും അപൂർവ്വമല്ല.

അടുത്ത ഘട്ടത്തിൽ ക്രമേണ ചുററിനും കേൾക്കുന്ന കൊച്ചുകൊച്ചു പദങ്ങൾ കൊഞ്ഞയായി ഉച്ചരിച്ചു പഠിക്കാനുള്ള ശ്രമം ആരംഭിക്കുന്നു. അനുകരണം തന്നെയാണ് ഇതിനവലംബം. ബധിരരായ ശിശുക്കൾ ഇങ്ങനെ ചെയ്യാറില്ല. ഈ പദങ്ങളുടെയൊക്കെ അർത്ഥം മനസ്സിലാക്കിയ ശേഷമാണ് അവർ ചൊല്ലുന്നതെന്നു വരുമോ? ചില ശിശുക്കൾ ഉച്ചരിക്കാൻ പഠിക്കുന്നതിനു മുമ്പുതന്നെ പല പദങ്ങളുടേയും അർത്ഥം മനസ്സിലാക്കാറുണ്ട്. "കണ്ണു്" എന്ന് ഉച്ചരിക്കാനറിഞ്ഞുകൂടാത്ത ഒരു കുട്ടി "കണ്ണെവിടെ" എന്നു ചോദിച്ചാൽ പെട്ടെന്നു കണ്ണിൽ തൊട്ടു കാണിക്കും. ഇതുപോലെ അനവധി പദങ്ങൾ, ബുദ്ധിശാലികളായ ചില കുട്ടികൾ ഒരു വലിയ വാക്യത്തിന്റെ അർത്ഥം പോലും—അതിൽ ഒരു വാക്കും സംസാരിക്കാൻ അറിഞ്ഞുകൂടായിരിക്കും—ഗ്രഹിച്ചുകൊള്ളുവാൻ സമർത്ഥരാണ്.

പ്രത്യേകഘടകങ്ങൾ ഗ്രഹിക്കാതെ പൊതുവേയുള്ള സംഗതി സ്വീകരിക്കാനുള്ള അത്ഭുതജനകമായ ഈ കെൽപ്പ് ഒട്ടും അപൂർവ്വമല്ല. സഹജമായ അന്തർജ്ഞാനമായിരിക്കണം ഇതിനു നിദാനം. പക്ഷെ എല്ലാ ശിശുക്കളും ഇങ്ങനെ പദാർത്ഥം മനസ്സിലാക്കുന്നില്ലെന്നുള്ളതു തീർച്ചയാണ്. യാതൊരർത്ഥബോധവും കൂടാതെ അനവധി പദങ്ങൾ ഉച്ചരിക്കുന്ന കുട്ടികൾ ധാരാളമുണ്ട്. ഗാർഹികമായും വിദ്യാലയപരമായുമുള്ള ശിക്ഷണം ദീർഘകാലം ലഭിച്ചുകഴിഞ്ഞ ശേഷം പോലും അർത്ഥം ശരിയായി ഗ്രഹിച്ചിട്ടില്ലാത്ത പല പദങ്ങളും സംഭാഷണത്തിലും എഴുത്തിലും കുട്ടികൾ ഉപയോഗിച്ചുവരുന്നുണ്ട്. പ്രായമായവരിൽ ചിലരും ഈ ദോഷത്തിൽ നിന്നു വിമുക്തരല്ല.

വാക്കുകളുടെ ശക്തി ക്രമേണ മനസ്സിലായിക്കഴിയുന്നതോടുകൂടി ശിശുക്കൾ അവ ഉപയോഗിച്ചു തന്നതാവശ്യങ്ങൾ നേടുവാൻ ഉദ്യമിക്കുന്നു. ആദ്യകാലങ്ങളിൽ കേവലം ഒററ വാക്കുകൾ കൊണ്ടാണ് അവർ കാര്യങ്ങൾ സാധിക്കുന്നതു്. "ആപ്പീ" എന്ന് ഒരു വാക്കു കുട്ടി ഉച്ചരിച്ചാൽ "അമ്മേ! എനിക്കു കാപ്പി തരൂ!" എന്നുള്ള കർശനമായ ഒരാജ്ഞയായിരിക്കും അതിൽ അന്തർഭവിക്കുന്നതു്. ചിലപ്പോൾ "ആപ്പി" വെള്ളത്തിന്റെ ഒരു പര്യായമായിരിക്കും. ദാഹശമനത്തിനായി വെള്ളത്തിനു പകരം ചിലപ്പോൾ കാപ്പി ഉപയോഗിക്കുന്നതു് അടിസ്ഥാനമാക്കിയായിരിക്കാം അതിന്റെ ഉല്പത്തി. ഇതുപോലെ നിരവധി പദങ്ങൾ അവനും അവന്റെ ഉററവർക്കും മാത്രം അറിയാവുന്നവയായിട്ടുണ്ട്. ഇമ്മാതിരി പുതിയ പദാവലിയുടെ സൃഷ്ടിക്കു് പലതുണ്ടു നിദാനം. ചിലപ്പോൾ പ്രകൃതിയിലുള്ള ചില ശബ്ദങ്ങളുടെ അനുകരണമായിരിക്കും;



"ബൗവ്വൗ" "ദ്യാവ്യൂ!" "ഇംവാ" തുടങ്ങിയവ പോലെ ചില ക്രിയകളേയും ശാബ്ദികമായ അടിസ്ഥാനത്തിൽ അവർ ഉല്പാദിപ്പിക്കാറുണ്ട്. "ചേത്തഥപ്പ്" എന്നൊരു കുട്ടി പറഞ്ഞതിന്റെ അർത്ഥം "ചേട്ടൻ വീണു" എന്നായിരുന്നു. വീഴുമ്പോൾ "ഥപ്പ്" എന്ന ശബ്ദം അവനെ ആകർഷിച്ചിരിക്കണം. ചിലപ്പോൾ സാദൃശ്യനിരീക്ഷണത്തിന്റെ ഫലമായിരിക്കും അവന്റെ പദങ്ങളിൽ പലതും. പുഷ്പകേസരങ്ങൾ "പൂമീശ"യും, ചകരി "ഞാഞ്ഞാമീശ"യുമാകുന്നതിൽ ഒട്ടും അസാധാരണത്വമില്ല.

ശിശുക്കളുടെ പല വാക്കുകളും ആലോചനാമൃതങ്ങളാണ്. പലപ്പോഴും അവ ആകർഷകങ്ങളായ ചില തത്വങ്ങളേയോ ആശയങ്ങളേയോ ഉൾക്കൊള്ളുന്ന ചിഹ്നങ്ങളായിരിക്കുന്നുണ്ട്. "വാ വാ ആം അം" എന്ന് ഒന്നരവയസ്സായ ഒരു കുട്ടി പറഞ്ഞതിന്റെ അർത്ഥം "കുഞ്ഞു് ചോറുണ്ടു" എന്ന് ആയിരുന്നു. തൊട്ടിലിൽ കിടത്തി "വാ വാ വാ" എന്നു താരാട്ടു ചൊല്ലുന്നതിനുള്ള പാത്രമാണ് "വാ വാ". വായിൽ നിന്ന് "അം" എന്നു കീഴോട്ടിറക്കാനുള്ള സാധനം "ആം". "അം" എന്ന ക്രിയാസ്ഥാനത്തു വന്നാൽ ഭൂതകാലാർത്ഥത്തിൽ "ഉണ്ടു്" എന്ന അർത്ഥം പ്രായമായവർ സ്വീകരിച്ചുകൊള്ളണം. വ്യാകരണനിയമങ്ങളോ ശൈലികളോ ഒന്നും തന്നെ സച്ഛന്ദസ്വതന്ത്രനായ അവൻ വകവയ്ക്കാറില്ല. "പോകുന്നു, പോയി", "ഓടുന്നു, ഓടി" എന്ന ക്രി

മത്തിനു്, "വയ്ക്കുന്നു, വയ്ക്കി", "ഉണ്ണുന്നു, ഉണ്ണി" തുടങ്ങിയ ഭൂതകാല പ്രയോഗങ്ങൾ അവൻ ഒരു കൂസലും കൂടാതെ പ്രയോഗിക്കും. അക്ഷരക്രമം തെററി പ്രയോഗിക്കുന്ന പദങ്ങളും ഒട്ടും കുറവല്ല. "വിളക്കു്" "വെക്കളാ"യും "കണ്ണാടി" "കടാണ്ണി"യായും രൂപാന്തരപ്പെടാം. അവന്റെ ലോപനിയമപ്രകാരം "പുസ്തകം" "പൊത്ത"മായും, "കാമാക്ഷി" "കാച്ചി"യായും, "രാഘവൻ" "രാവ"നായും പരിണമിക്കുന്നു. മധുരമായ ഭാവനാവിലാസം പ്രകടിതമാകുന്ന ഇമ്മാതിരി പദാവലികൾ കൈകാര്യം ചെയ്യുന്ന ശിശുക്കൾ സകല സഹൃദയരേയും ആനന്ദിപ്പിക്കുവാൻ അന്യാദൃശവൈഭവം വഹിക്കുന്നതിൽ അത്ഭുതപ്പെടാനില്ല.

മനശ്ശാസ്ത്രകാരന്മാർക്കു ശിശുവിന്റെ മാനസികപ്രവർത്തനങ്ങളുടെ സൂക്ഷ്മരൂപം ഗ്രഹിക്കുവാൻ അവന്റെ ഭാഷാപഠനം വളരെ സഹായിച്ചിട്ടുണ്ടു്. ശിശുക്കൾ സാധാരണ ഉപയോഗിക്കാറുള്ള പദങ്ങൾ ഓരോ പരിതസ്ഥിതികളിലും പ്രായത്തിലുമുള്ള ശിശുക്കളുടെ ശബ്ദകോശത്തിന്റെ വ്യാപ്തി, മൂത്ത കുട്ടികളും ഇളയ കുട്ടികളും തമ്മിലുണ്ടാകുന്ന വ്യത്യാസങ്ങൾ തുടങ്ങി ശിശുഭാഷാവിഷയകമായ പല പഠനങ്ങളും നടത്തപ്പെട്ടിട്ടുണ്ടു്. ഗണനാർഹമായ ചിലതു മാത്രം ഇവിടെ പ്രസ്താവിക്കാം.

ഒററ വാക്കുകൾ ആവർത്തിച്ചുച്ചരിച്ചാണു ശിശുക്കൾ ഭാഷ പഠിക്കുന്നതെന്നു പറഞ്ഞുവല്ലോ. ചിലപ്പോൾ അമ്മാതിരി ഒററ വാക്കുകൾക്കു വാക്യങ്ങളുടെ ശക്തിയും കണ്ടേക്കാം. എന്നാൽ ഭാഷയുടെ ഏകകം അഥവാ യൂണിററു് ഒരു വാക്യമാണു്. സന്ദർഭം നോക്കുകയാണെങ്കിൽ ഒററ വാക്കിനു് ഒരു ആശയം ഉൾക്കൊള്ളുവാൻ കഴിഞ്ഞേക്കുമായിരിക്കാം. എന്നാൽ സാധാരണാവസരങ്ങളിൽ അതൊരു നിരാശയമായ 'ഒച്ച' മാത്രമേ ആയിരിക്കയുള്ളു. ഇക്കാരണത്താൽ പ്രത്യേക സന്ദർഭങ്ങളിലൊഴികെ ശിശുക്കളുടെ ഒററ വാക്കു കൊണ്ടുള്ള പ്രയോഗങ്ങൾ ആശയരഹിതമായിരിക്കാനാണിടയുള്ളതു്. അവർക്കു 'വസ്തുബോധ'മുണ്ടാകുന്നുണ്ടു് എന്നുള്ളതിനെ അവ കാണിക്കുന്നു. വസ്തുക്കളെ ക്രിയയുമായോ, ഗുണവുമായിട്ടോ ഘടിപ്പിക്കാനുള്ള ശക്തി—ലഘുരൂപത്തിലെങ്കിലുമുള്ള ചിന്താശക്തി അവർക്കുണ്ടായിട്ടുണ്ടെന്നു വ്യക്തമാക്കുന്നതു് ഒന്നുകിൽ കൂടുതൽ വാക്കുകൾ കൂട്ടിച്ചേർത്തു് ആശയം വിശദമാക്കുവാൻ കഴിയുന്നതോടുകൂടി മാത്രമാണു്. "ബൌവ്വൌ" എന്നുമാത്രം പറയുന്ന കുട്ടിക്കു വസ്തുബോധം ഉണ്ടായിട്ടുണ്ടു്. "ബൌവ്വൌ ചിത്ത" എന്നോ, "ബൌവ്വൌ ഓടി" എന്നോ പറയുകയാണെങ്കിൽ

ലഘുരൂപത്തിലെങ്കിലുമുള്ള ചിന്താശക്തി അവനിൽ അങ്കുരിച്ചുകഴിഞ്ഞതായി അനുമാനിക്കാം. ചീത്ത ബൗവ്വൗ പോയി" എന്നു പറയാറാകുന്നതോടുകൂടി ഒരു പൂർണ്ണമായ ആശയത്തിന്റെ വിഭിന്നഘടങ്ങളെ പരസ്പരം യോജിപ്പിച്ച് പ്രകടിപ്പിക്കുവാനുള്ള ശക്തി അവന്റെ മനസ്സിനുണ്ടായിട്ടുണ്ടെന്ന് നമുക്കു ന്യായമായി തീരുമാനിക്കാം.

പരിചിതസാധനങ്ങളുടെ പേരുകളാണ് (നാമങ്ങൾ) ശിശുക്കൾ ആദ്യമായി ഗ്രഹിക്കുന്നത്: വളരെ കുറച്ചുമാത്രമേ ക്രിയാപദങ്ങൾ അഘട്ടത്തിൽ വശമായിരിക്കയുള്ളൂ. ദൈനന്ദിനാവശ്യത്തിനു മുട്ടുവരാത്തവിധം നാമങ്ങൾ കാട്ടിക്കഴിയുന്നതോടുകൂടി ക്രിയകൾ ധാരാളമായി അവർ കൈവശപ്പെടുത്തിത്തുടങ്ങും. നാമവിശേഷണങ്ങൾ ക്രിയാവിശേഷണങ്ങളേക്കാൾ എളുപ്പത്തിൽ അപഗ്രഥാർഹങ്ങളാകയാൽ നാമഭേദങ്ങളാണ് പിന്നീട് അവർ സമ്പാദിക്കുക. ഞാൻ, നീ, ഞങ്ങൾ തുടങ്ങിയ വ്യാവർത്തകമോ, വിവേചകമോ, വിതർക്കമോ ആയ ദ്യോതക പദങ്ങളും ഉപയോഗിക്കുന്നതോടുകൂടി കൂടുതൽ യുക്തിയും വിവേചനവും അവരുടെ ചിന്തയ്ക്കുണ്ടായി എന്നൂഹിക്കാം. കുറച്ചുകൂടി സൂക്ഷ്മമായ തെളിവ് അവരുടെ ചോദ്യങ്ങളാണ് നൽകുന്നതെന്നും, എന്തു കൊണ്ട്? എന്തിന്? എങ്ങനെ? തുടങ്ങിയ ചോദ്യങ്ങൾ സൂക്ഷിച്ചുപഠിച്ചാൽ അവരുടെ മാനസിക വികാസത്തിന്റെ സൂക്ഷ്മമായ സ്വഭാവം ഗ്രഹിക്കാമെന്നുമാണ് "പിയാജറ്റ്" എന്ന ഐറോപ്യ ശിശുഹൃദയപണ്ഡിതന്റെ അഭിപ്രായം.

ശിശുക്കളുടെ സംഭാഷണത്തിൽ നിന്ന് വിശിഷ്യ അവരുടെ ചോദ്യങ്ങളുടെ സ്വരൂപത്തിൽനിന്ന് അവരുടെ മനസ്സിന്റെ സ്വഭാവവും ഭാവി ഗതിയും നിർണ്ണയിക്കാമെന്നാണ് "യുങ്ങ്" എന്ന പ്രശസ്ത ശാസ്ത്രജ്ഞൻ സിദ്ധാന്തിക്കുന്നത്. കേവലം ബാഹ്യമാത്രമായ താല്പര്യങ്ങൾ കൊണ്ട് സംതൃപ്തരും, സൂക്ഷ്മഗ്രഹണ വ്യഗ്രതയോടുകൂടി പെരുമാറുന്നവരും എന്നൊരു പൊതു വിഭജനം ഈ അടിസ്ഥാനത്തിന്മേൽ അദ്ദേഹം കല്പിച്ചിരിക്കുകയും ചെയ്യുന്നു.

നല്ല ഗ്രഹണശക്തിയുള്ള ശിശുക്കൾ അതിവേഗത്തിലാണ് പ്രായമായവരിൽനിന്നും പദാവലി പഠിക്കുന്നത്. മൂത്ത കുട്ടികളുടെ സാന്നിദ്ധ്യം അവരുടെ സ്വീകരണഗതിയെ ത്വരിപ്പിക്കുന്നു. സാമാന്യ ബുദ്ധിശക്തിയുള്ള കുട്ടികളുടെ ശബ്ദകോശവ്യാപ്തി പോലും ഏകദേശം നാലു വയസ്സാകുമ്പോൾ അതിവിപുലമായിത്തീരുന്നുണ്ട്. ശരാശരി രണ്ടായിരം വാക്കുകൾ അപ്പോൾ പ്രയോഗക്ഷമമായുണ്ടായിരിക്കുമെന്നാണു കണക്കാക്കപ്പെട്ടിരിക്കുന്നത്. പരിതോവസ്ഥകൾ മോശമായിട്ടുള്ള കുട്ടികൾ പോലും അനേകശതം വാക്കുകൾ ഇതിനുള്ളിൽ കൈവശപ്പെടുത്തിക്കഴിഞ്ഞിരിക്കും. ജന്മസിദ്ധമായ ബുദ്ധിശക്തി, ഗാർഹികമായ നില,—അതായത് അച്ഛനമ്മമാരുടെ തൊഴിൽ, സഹജരുടെ സാന്നിദ്ധ്യം മുതലായ സംഗതികൾ, സാമുദായികപരിതസ്ഥിതികൾ—വിശിഷ്യ അവർ അംഗമായിരിക്കുന്ന സമുദായത്തിനുണ്ടായിട്ടുള്ള സാംസ്കാരികമായ ഉന്നമനം, തുടങ്ങിയ പല ഉപാധികൾക്കും വിധേയമായിട്ടാണു ശിശുക്കളുടെ ശബ്ദകോശം വികസിതമാകുന്നതെന്നാണു ശാസ്ത്രജ്ഞന്മാർക്കു കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടുള്ളത്.

അഞ്ചുവയസ്സാകുമ്പോഴേയ്ക്കും സാമാന്യ വിഷയങ്ങളെല്ലാം വിഷമം കൂടാതെ പ്രതിപാദിക്കത്തക്ക ശബ്ദകോശവ്യാപ്തിയും പ്രകടന




സാമർത്ഥ്യവും ശിശുക്കൾ സമ്പാദിച്ചു കഴിഞ്ഞിരിക്കുവാൻ മാതാപിതാക്കന്മാർ ശ്രമിച്ചിരിക്കേണ്ടതാണ്. ഇല്ലാത്ത പക്ഷം അവരോടിടപെടേണ്ടിവരുന്ന അദ്ധ്യാപകന്മാരുടെ വൈഷമ്യങ്ങൾ അനല്പമായിരിക്കും. വിദ്യാലയത്തിലെ മറ്റു ശിശുക്കളോടൊത്തു മുന്നോട്ടു പോകാൻ കഴിയാതെ വിദ്യാഭ്യാസത്തെ ഭാരമായി ഗണിച്ച് അതിൽ നിന്നു പിന്തിരിയുവാൻ പോലും ചില കുട്ടികൾ സന്നദ്ധരാകുന്നതു പലപ്പോഴും ദർശിക്കാവുന്ന പരിതാപകരമായ കാഴ്ച്ചയാണ്.

ഇളം പൈതലിന്റെ അവ്യക്തവർണ്ണാലാപങ്ങളുടെ മാധുര്യവും മനോഹാരിതയും അപ്രതിമമാണ്, എങ്കിലും പ്രായം മുററിയ ശേഷവും ബാല്യോചിതമായ ശബ്ദരൂപപ്രകടനങ്ങൾ രുചിരമോ രുചികരമോ ആയിരിക്കയില്ല. അഞ്ചോ ആറോ വയസ്സായ ഒരു കുട്ടി "കാച്ച" (കാക്ക) "പപ്പം" (പലഹാരം) "ങാങ" (മാങ്ങ) എന്നെല്ലാം പറയുന്നത് എത്ര വൃത്തികേടാണെന്നു പറയേണ്ടതില്ലല്ലോ. പ്രായമായവർ ശിശുക്കളുടെ കൊഞ്ചലുകളും കളഭാഷണങ്ങളും അബദ്ധോച്ചാരണങ്ങളും മറ്റും അവരോടുള്ള വാത്സല്യം പ്രകടിപ്പിക്കാനായി അനുകരിച്ചാവർത്തിച്ചുകൊണ്ടു തന്നെ അവരോടു സംസാരിക്കുന്നതാണു മിക്കപ്പോഴും അവയെ നിലനിർത്തുവാൻ സഹായിക്കുന്നത്. ശിശുക്കളുടെ മാനസികവികാസത്തിനു ഇതു വലിയ തടസ്സമാണെന്നുള്ള കാര്യം പ്രത്യേകം ഓർത്തിരിക്കേണ്ടതാണ്.

വിദ്യാലയങ്ങളിൽ വരുമ്പോൾ പല കുട്ടികളും അനവധി പദങ്ങൾ തെറ്റായി ഉച്ചരിച്ച്, മാറ്റാൻ വിഷമമായ വിധം ഉറപ്പിച്ചുകഴിഞ്ഞിരിക്കുന്നതു് സാധാരണ കാണാറുള്ള പരിതാപകരമായ ഒരവസ്ഥയാണു്. മാതാപിതാക്കന്മാരിലോ ചില ആദിഗുരുക്കന്മാരിലോ നിന്നു കേട്ടുപഠിച്ചിട്ടുള്ളവയായിരിക്കണം. ഇവയിൽ ഭൂരിഭാഗവും ലജ്ഞ, പടിത്തം, ഭോതം(ബോധം), ശ്രീ (സ്ത്രീ), വിദ്ധ്യാബ്യാസം തുടങ്ങി ഉച്ചാരണത്തിലും എഴുത്തിലും വരുത്തുന്ന അബദ്ധങ്ങളെല്ലാം ഈ ഇനത്തിൽ പെടുന്നു. സ്ഫുടവും വ്യക്തവുമായി മാത്രമേ കുട്ടികൾ കേൾക്കെ പദങ്ങൾ ഉച്ചരിക്കാൻ പാടുള്ളു എന്നുള്ളതിൽ സംശയിക്കാനില്ലല്ലോ.

ശബ്ദകോശവികസനശ്രമങ്ങളിൽ വ്യാപൃതരാകുന്നവർ ശിശുക്കളുടെ ഗ്രഹണസാമർത്ഥ്യം ഏററവും പരിമിതമാണെന്നുള്ള സംഗതി ഒരിക്കലും വിസ്മരിച്ചുകൂടാ. ഗഹനതത്വങ്ങൾ ഉൾക്കൊള്ളുന്ന ഗംഭീരപദങ്ങളുടേയോ അപരിചിതതത്വങ്ങൾ അടങ്ങിയ സാധാരണ പദങ്ങളുടെ പോലുമോ അർത്ഥഗ്രഹണത്തിനു പത്തുപന്ത്രണ്ടു വയസ്സുവരെയെങ്കിലും അവർ അപ്രാപ്തരാണു്. "തത്തമ്മ പൂച്ചപൂച്ച" പോലെ ചില ഒച്ചകൾ അവർ പുറപ്പെടുവിക്കുന്നതു കേൾക്കുമ്പോൾ അവരോടുള്ള സഹതാപത്തേക്കാൾ ഇതെല്ലാം അവരിൽ അടിച്ചേല്പിച്ച ഹൃദയശൂന്യന്മാരോടുള്ള പുച്ഛരസം മാത്രമേ ഹൃദയാലുക്കളിൽ ആവിർഭവിക്കയുള്ളു. മലയാളഭാഷയിലാകട്ടെ കുട്ടികൾക്കു രസിക്കത്തക്ക ഉത്തമകവിതകളോ കഥകളോ വളരെ ചുരുക്കമായേ ഉള്ളു, എന്നുള്ളതു പരിതാപകരമായ പരമാർത്ഥമാകുന്നു. പാശ്ചാത്യരാജ്യങ്ങളിൽ നാനാവർണ്ണപ്രകടിതങ്ങളായ ചിത്രാവലികളാലും ലളിതസുഗമങ്ങളായ വാക്യരീതികളാലും ശിശുഹൃദയങ്ങളെ ഹഠാദാകർഷിക്കുവാൻ പര്യാപ്തമായ നിരവധി കഥാവലികളും പദ്യമഞ്ജരികളും ലക്ഷക്കണക്കിനു പണം ചെലവഴിച്ച് അച്ചടിക്കപ്പെടുന്നുണ്ടു്. നേരേമറിച്ചു നമ്മുടെ പ്രാഥമികവിദ്യാലയങ്ങളിലെ പാഠ്യപുസ്തകങ്ങളുടെ താളും തരവും കെട്ടും മട്ടും അകവും പുറവും എല്ലാം തന്നെ ശിശുലോകത്തോടു നമുക്കുള്ള അനാസ്ഥ അന്യൂനമാണെന്നു സുവ്യക്തമാക്കുന്നവയാണു്. ഈ മനസ്ഥിതി മാറേറണ്ടതു ഭാവിതലമുറയുടെ കലാബോധത്തോടുള്ള നമ്മുടെ കടമയാണെന്നു നാം ഒരിക്കലും വിസ്മരിച്ചുകൂടാ.

ശിശുക്കൾക്കു് അത്ഭുതകരമായ സൗന്ദര്യബോധമുണ്ടെന്നും സുന്ദരപദങ്ങൾ സുന്ദരവസ്തുക്കളെപ്പോലെ തന്നെ തെരഞ്ഞെടുത്തു് ഉപയോഗിക്കാനുള്ള കെല്പു് അവരിൽ ഭൂരിഭാഗത്തിനും ജന്മസിദ്ധമാണെന്നും ഇന്നു പരക്കെ ബോദ്ധ്യമായി വരുന്നുണ്ടു്. മനോഹര പദ്യങ്ങളുടേയും പാട്ടുകളുടേയും നേർക്കു് ആസക്തിയില്ലാത്ത ശിശുക്കൾ വളരെ അപൂർവ്വമാകുന്നു. മധുരപദാവലികളുടെ ഭംഗി മധുരപലഹാരങ്ങളെപ്പോലെ തന്നെ അവരെ ആകർഷിക്കുമെന്നുള്ളതിനു പല ഉദാഹരണങ്ങളും പറയാവുന്നതാണു്. സൗന്ദര്യബോധത്തിനു സാംസ്കാരികമായുള്ള വില പരിഗണിച്ചു നമ്മുടെ കുട്ടികൾക്കും ഭാഷാപ

# ഭാര്യമാർ സംഘടിക്കുന്നു

പാറയിൽ
ഷംസുദീൻ ബി. എ. ബി. എൽ.

ഇതു സംഘടനയുടെ കാലഘട്ടമാണ്. ഈ ജനകീയ യുഗത്തിൽ ഒററതിരിഞ്ഞു നിൽക്കുന്നവർക്കു ശക്തിയില്ല. അവരുടെ ന്യായമായ അവകാശങ്ങൾപോലും പരിഗണിക്കപ്പെടുകയില്ല. ഇന്ന് എന്തെങ്കിലും സാധിക്കണമെങ്കിൽ സംഘടിത ശബ്ദം ഉയർത്തേണ്ടിയിരിക്കുന്നു, സംഘടിതശക്തി പ്രവർത്തിക്കേണ്ടിയിരിക്കുന്നു. അതുകൊണ്ടാണ് ഇന്ന് എല്ലാ ജനവിഭാഗവും സംഘടിക്കുവാൻ വെമ്പൽകൊള്ളുന്നതു്. സംഘടിച്ചു മുന്നേറുവാൻ കളമൊരുക്കുന്നതു്.

നോക്കണം, എത്ര സംഘടനകളാണ്!—നിങ്ങൾ വിശ്വസിക്കുമോ, "തടിച്ചികൾ"ക്കു സ്വന്തമായൊരു സംഘമുണ്ടെന്നു കേട്ടാൽ? ഇവിടെയെങ്ങുമല്ല. അങ്ങകലെ, പരിഷ്കാരികളായ സായിപ്പന്മാരുടെ നാട്ടിൽ. ഈ 'റേഷൻ'കാലത്തു് അവർക്കു പല പരാതികളുമുണ്ടു്. തൃപ്തിയായി അവർക്കു് ആഹാരം കഴിക്കണം. അതിനുള്ള സാഹചര്യങ്ങൾ ഉണ്ടാകണം. അല്ലെങ്കിൽ, സ്ഥൂല ശരീരിണികളാണെങ്കിൽക്കൂടി അവർ വിപ്ലവമാർഗ്ഗം സ്വീകരിക്കും. അവകാശങ്ങൾ പിടിച്ചുപററും. "ആവശ്യമുള്ള ആഹാരസാധനങ്ങൾ അനുവദിച്ചു തരിക!" എന്നു വിളിച്ചുപറഞ്ഞുകൊണ്ടു് ആ "മാംസഗോപുര"ങ്ങൾ നിരത്തിൽക്കൂടി നീങ്ങുന്ന കാഴ്ച നിങ്ങൾ ഒന്നു വിഭാവനംചെയ്തു നോക്കുക. എന്തൊരു ഭയങ്കരമായിരിക്കും! അതുപോലെതന്നെ നീണ്ട പാദമുള്ള സ്ത്രീകളും അവിടെ സംഘടിച്ചിരിക്കുകയാണ്. അവർക്കുമുണ്ടു് അവശത. യോജിച്ച 'സ്റ്റോക്കിംഗ്സ്' കിട്ടുവാൻ പ്രയാസമായിരിക്കുന്നു. അവർ അടങ്ങിയിരിക്കുമോ? മൗലികാവകാശധ്വംസനമല്ലേ. അവസാനംവരെ പൊരുതുവാൻ അവർ നിശ്ചയിച്ചുകഴിഞ്ഞു. സംഘടനയെപ്പററി പറഞ്ഞപ്പോളാണ്, രണ്ടുകൊല്ലം മുമ്പെയാണെന്നു തോന്നുന്നു, ലാസ്ഏൻജൽസിൽ വച്ചു നടന്ന ആ സമ്മേളനത്തെപ്പററി ഓർമ്മവരുന്നു. അതു ഭാര്യമാരുടെ ഒരു സമ്മേളനമായിരുന്നു. ഇൻഡ്യാക്കാർ വൈവാഹികരംഗത്തു വലിയ അന്തർദ്ദേശീയവാദികളാണെന്നാണു തോന്നുന്നതു്. അതുകൊണ്ടായിരിക്കണമല്ലോ, അവർക്കു് എല്ലാ നാട്ടിലും ഭാര്യമാരുള്ളതു്. നമ്മുടെ മലയാളികളും ആ കാര്യത്തിൽ ഒട്ടും മോശമല്ല. ദാമ്പത്യമണ്ഡലത്തിലെ ആരോഗ്യപ്രദമായ ഈ വിശാല മനസ്ഥിതി മററു ജീവിതരംഗങ്ങളിൽക്കൂടി വ്യാപിച്ചെങ്കിൽ!—അമേരിക്കയിൽ ഇന്ത്യാക്കാർക്കു് ഒരുകൂട്ടം ഭാര്യമാരുണ്ടു്. അവർ ഒന്നു സംഘടിച്ചു. രണ്ടുകൊല്ലം മുമ്പേ ഒരു വലിയ സമ്മേളനവും നടത്തി. അതിൻെറ റിപ്പോർട്ടു് എല്ലാ പത്രങ്ങളിലും വന്നതാണ്. ഇൻഡ്യാ—അമേരിക്കാ സൌഹാർദ്ദത്തിനുവേണ്ടി നിലകൊള്ളുമെന്നു് അന്നവർ പ്രസ്താവിച്ചു. ഇതു വിലപ്പെട്ട ഒരാശയമാണെന്നു് എനിക്കു തോന്നുന്നു. ഇങ്ങനെ സംബന്ധത്തിൽക്കൂടി സൌഹാർദ്ദബന്ധം ഉറപ്പിക്കുവാൻ എല്ലാ രാജ്യക്കാരും ശ്രമിക്കുകയാണെങ്കിൽ—ഹാ! എന്തൊരു ശാന്തിയും സമാധാനവുമായിരിക്കും ലോകത്തിനു കൈവരിക. ഒപ്പുശേഖരണവും സമാധാന സമ്മേളനങ്ങളും കളഞ്ഞിട്ടു കല്യാണാലോചനകൾനടത്തുവാൻ നിർദ്ദേശിക്കട്ടെയോ എന്നുപോലും ഞാൻ ആലോചിച്ചുപോകുന്നു. അമ്മാവിത്തർക്കങ്ങളും നാത്തൂൻപോരുകളും ഉണ്ടായേക്കാം. എങ്കിലും അതുകൊണ്ടൊന്നും അലോസരപ്പെടാതെ വൈവാഹികാധിഷ്ഠിതമായ ആ സ്നേഹബന്ധം നിർവിഘ്നം പുലരുകതന്നേ ചെയ്യും. ഭർത്താവിൻെറ നാട്ടുകാർ നശിച്ചുപോകട്ടെ എന്നു ഭാര്യയുടെ നാട്ടുകാരോ, ഭാര്യയുടെ നാട്ടുകാർ തുലഞ്ഞുപോകട്ടെ എന്നു ഭർത്താവിൻെറ നാട്ടുകാരോ കരുതി പ്രവർത്തിക്കുക സ്വാഭാവികമല്ലല്ലോ.

---

രമായ സൗന്ദര്യബോധം ഉളവാകത്തക്ക ഉത്തമഗ്രന്ഥങ്ങൾ രചിക്കുന്നതിൽ നമ്മുടെ സാഹിത്യകാരന്മാരുടെ സവിശേഷമായ ശ്രദ്ധ പതിയേണ്ടതാണ്. അതുകൊണ്ടു കരഗതമാകുന്ന പുരോഗമനം യഥാർത്ഥ പുരോഗമനമായിരിക്കുമെന്നുള്ളതിൽ സംശയിക്കാനില്ല.

മനശ്ശാസ്ത്രപരമായി ശിശുക്കളുടെ ഭാഷയ്ക്കുള്ള പ്രാധാന്യം അനല്പമാണെന്നു പറഞ്ഞുവല്ലോ. ശിശുമനസ്സിൻെറ പ്രവർത്തനങ്ങളെക്കുറിച്ചു ശരിയായി പഠിക്കാതെ മനശ്ശാസ്ത്രത്തെക്കുറിച്ചു പൂർണ്ണവിവരം ഗ്രഹിക്കാവുന്നതല്ലെന്നറിഞ്ഞ ചിന്തകന്മാർ ശിശുഭാഷണങ്ങളെ അതിസൂക്ഷ്മമായി പഠിക്കുന്നതിനു സന്നദ്ധരായിട്ടുണ്ടു്. അവരുടെ ഗവേഷണചരിത്രങ്ങൾ ക്ഷേമകാംക്ഷികളായ ഏവരുടേയും ശ്രദ്ധയെ സവിശേഷം ആകർഷിക്കേണ്ടവയാണെന്നുള്ളതു സ്മരണീയമാകുന്നു.

അപ്പോൾ പറഞ്ഞുവന്നതു്........ അതെ സംഘടനയുടെ കാര്യം. ബ്രിട്ടനിൽ പ്രബലമായ ഒരു സംഘടനയുണ്ടു്. ഭാര്യമാരുടെ തന്നേ. സ്ത്രീസ്വാതന്ത്ര്യത്തിനുവേണ്ടി തീവ്രമായി നിലകൊള്ളുന്ന ഈ സംഘടനയുടെ പേരു്, ബ്രിട്ടനിലെ വിവാഹിത മഹിളാസംഘം (Married Women's Association of Britain) എന്നാണു്. 2000 അംഗങ്ങളുള്ള ഈ സംഘം ഇംഗ്ലണ്ടിലെ നിയമത്തിൽ കടന്നുകൂടിയിരിക്കുന്ന ഒരു വൈകല്യം മാററിക്കിട്ടുവാനുള്ള വ്യവസ്ഥാപിത സമരത്തിൽ ഏർപ്പെട്ടിരിക്കുകയാണു്.

ഭർത്തുവഞ്ചകികളായ ഭാര്യമാർക്കു നല്ല വില കിട്ടുന്ന ഒരു പരിതസ്ഥിതിയാണത്രെ ഈ നിയമംമൂലം അവിടെ നിലവിലുള്ളതു്. ഭാര്യ നഷ്ടപ്പെടുന്ന ഭർത്താവിനു, പരിഹാരമായി ഒരു തുക നൽകുവാൻ കോടതി വിധിക്കാറുണ്ടു്. കുറ്റപ്രതിയായ പുതിയ വേഴ്ചക്കാരനായിരിക്കണം ഈ പിഴ അടയ്ക്കേണ്ടതു്. ഭാര്യമാരെ കച്ചവടസാധനങ്ങൾപോലെ കാശു വാങ്ങിച്ചു കൈമാറുന്ന എന്നാണു് ഈ ഏർപ്പാടിനെ അവിടത്തെ ഭാര്യാസംഘം വ്യാഖ്യാനിക്കുന്നതു്. നിസ്സഹായരായ ഭർത്താക്കന്മാരുടെ കാര്യം അവർ ആലോചിക്കുന്നതേയില്ല.

വിശ്വാസഘാതകികളായ ഭാര്യമാർക്കു വില നിശ്ചയിക്കുന്ന ഈ നിയമനടപടിയെ ബ്രിട്ടനിലെ ഭാര്യാസംഘം അങ്ങേയററം പ്രതിഷേധിക്കുകയാണു്. ആദ്യംമുതൽ തന്നെ സ്ത്രീജനങ്ങൾ ഇതിനു് എതിരഭിപ്രായങ്ങൾ പുറപ്പെടുവിച്ചിട്ടുണ്ടു്. നിയമത്തിൻെറ കണ്ണിൽ സ്ത്രീകളെ വെറും ജംഗമസാധനങ്ങളായി കാണുന്നതു്, അവരുടെ അന്തസ്സിനെ അധഃകരിക്കുകയും, മാനുഷിക മൂല്യങ്ങളെ വിസ്മരിക്കുകയും ചെയ്യുന്നതാണെന്നു് അവർ പരാതിപ്പെടുന്നു. ഈ ഏർപ്പാടു് അടിമക്കച്ചവടത്തിൻെറ ഒരു വകഭേദമായിട്ടാണു പ്രാഢവിപാകന്മാരും കരുതുന്നതു്. പ്രസിദ്ധനായിരുന്ന ജസ്റ്റീസ് മാക്കാർഡി പറഞ്ഞിട്ടുള്ളതു നോക്കുക: "നഷ്ടപരിഹാരം നിശ്ചയിക്കുന്നതിൽ വളരെക്കാര്യങ്ങൾ സ്ത്രീകളുടെ (ഭാര്യമാരുടെ) യഥാർത്ഥമായ മൂല്യത്തെ ആശ്രയിച്ചിരിക്കുകയാണു്. ചില കിഴക്കൻ രാജ്യങ്ങളിൽ അടിമയുടെ വില നിശ്ചയിക്കുന്നതുപോലെയായിരിക്കണം, നിങ്ങൾ അവളുടെ വിലയും

"നിശ്ചയിക്കേണ്ടതു്"

ഈ അവധാരണം, നിലവിലിരിക്കുന്ന നിയമം ഉണ്ടാക്കിവച്ചതാണെങ്കിലും സ്ത്രീത്വത്തിനു് അപമാനമാണു്. അതുകൊണ്ടാവാം ബ്രിട്ടനിലെ മഹിളാസംഘം "നഖവും പല്ലും"കൊണ്ടു് ഇതിനെ എതിർക്കുവാൻ രംഗത്തിറങ്ങിയിരിക്കുന്നതു്.

ഇടയ്ക്കു രണ്ടു കേസുകൾ തീർച്ച ചെയ്തു. യഥാക്രമം 1000 പവനും 750 പവനും നഷ്ടപരിഹാരംകൊടുക്കുവാൻ വിധിയുണ്ടായി. ഇതാണു്, "വഞ്ചികികളായ സ്ത്രീകളുടെ തന്നെയാകട്ടെ, വില ക. ണ. സ. യിൽ കണക്കു കൂട്ടുന്ന നിയമത്തിനെതിരായി സംഘക്കാരെ ഇളക്കിവിട്ടതു്. വൈവാഹിക ബന്ധത്തിന്റെ പാവനതയെ ലംഘിച്ചാൽ ആ ഭാര്യമാരെക്കൊണ്ടു പിന്നെ ഭർത്താക്കന്മാർക്കു് ഒരാദായവും ഉണ്ടായിക്കൂടാ എന്നായിരിക്കുമോ അവരുടെ ഉദ്ദേശം.

ശക്തിയായ ഭാഷയിൽ എഴുതിയ ഒരു പ്രതിഷേധക്കുറിപ്പു സംഘത്തിന്റെ പേരിൽ അറ്റോർണി ജനറൽ സർ ഹാർട്ട്ലി ഷാ ക്രോസ്സിനു സമർപ്പിച്ചു. നിലവിലിരിക്കുന്ന നിയമത്തിൽ തെളിഞ്ഞുകാണുന്ന വൈകല്യം അതിൽ എടുത്തു കാണിച്ചിട്ടുണ്ടു്. ഒരു സ്ത്രീയെ മറ്റൊരാൾക്കു വിൽക്കുവാൻ നിയമം അവളുടെ ഭർത്താവിനെ സഹായിക്കുന്നു. ആ മറ്റെയാൾ അവളുടെ സ്നേഹം നേടിയതിനു പിഴ നൽകിയാൽമതി—എന്നു് ആക്ഷേപിക്കുന്നു.

ഈ സംഘത്തിന്റെ അദ്ധ്യക്ഷയായ മിസ്സ് ജുവാനിതാ ഫ്റാൻസിസ് വിവാഹിതയാണെന്നു കേട്ടാൽ അത്ഭുതം തോന്നുമായിരിക്കാം. തന്റെ അവകാശങ്ങൾ അണുപോലും വിട്ടുകൊടുക്കുവാൻ അവൾ തയ്യാറില്ല. അതുകൊണ്ടാണു ഭർത്താവിന്റെ പേരോടു ചേർത്തു മിസ്സസ് എന്നു വച്ചു് അവൾ തന്റെ പേരെഴുതാത്തതു്. സാധാരണ അവിടത്തെ സ്ത്രീകൾ അങ്ങനെയാണല്ലോ ചെയ്യുക. സ്വന്തകാര്യങ്ങളിൽ തന്റെ വ്യക്തിത്വം തികച്ചും നിലനിറുത്തണമെന്നു ജുവാനിതായ്ക്കു നിർബന്ധമാണു്. അനുകരണഭ്രമം മൂത്തു് ഈയിടെയായി മിസ്സസ് കുഞ്ഞിയമ്മ പഞ്ചുമേനോനും, മിസ്സസ് കുഞ്ഞിക്കുട്ടി കെട്ടിലമ്മ വാസുദേവരു് നാരായണരു് പണ്ടാരത്തിൽ എന്നും വെച്ചെഴുതുന്നവർ അറിയുന്നുണ്ടോ, അവർ വ്യക്തിത്വവും സംസ്കാരവും എന്നു വേണ്ടാ, സ്വന്തമായിട്ടുള്ളതെല്ലാംതന്നെ കളഞ്ഞു കുളിക്കുകയാണെന്നു്. നമ്മുടെ ഈ പടിഞ്ഞാറൻ പരിഷ്ക്കാരിണികളുടെ മുഖത്തിനിട്ടൊരു അടിയല്ലേ, ജുവാനിതായുടെ ഈ പ്രവൃത്തി. നമ്മുടെ പെണ്ണുങ്ങൾ പഴഞ്ചനെന്നു കരുതി ഉപേക്ഷിക്കുന്ന പലതും അറിവുള്ള മദാമ്മമാർ ആദരവോടെ സ്വീകരിക്കുന്നുണ്ടെന്നുള്ള കാര്യം വിസ്മരിക്കാതിരുന്നാൽ കൊള്ളാം. കൂട്ടത്തിൽ പറഞ്ഞുകൊള്ളട്ടെ, "ശ്രീ ലക്ഷ്മിനാരായണൻ നായർ, പെണ്ണു്, ശ്രീ ലക്ഷ്മി നാരായണയ്യർ ആണു്. അപ്പോൾ നായരും അയ്യരും ആണോ സ്ത്രീപുരുഷ വ്യത്യാസം കുറിക്കുന്നതു്" എന്നൊരാൾ ചോദിച്ചതു് ഇവിടെ ഓർമ്മിച്ചുപോകുന്നു.

സ്ത്രീസ്വാതന്ത്ര്യത്തിനുവേണ്ടി ശബ്ദമുയർത്തുന്ന ജുവാനിതാ X നോറായെപ്പോലെ വീടു വിട്ടിറങ്ങിപ്പുറപ്പെടുന്നില്ല. അവളൊരു നല്ല ഗൃഹനായികയാണു്. പ്രേമപൂർണ്ണയായ ഒരു പ്രേയസിയും, സ്നേഹസമ്പന്നയായ ഒരമ്മയും. അതേസമയം തന്നെ വ്യക്തിത്വം തികഞ്ഞ ഒരു സ്ത്രീയും, ഭർത്താവോടും കുട്ടികളോടും കൂടി സന്തോഷത്തോടെ കുടുംബജീവിതം നടത്തുവാനാണു് അവൾ ആഗ്രഹിക്കുന്നതു്. അപ്പോൾതന്നെ സംഘപ്രവർത്തനങ്ങൾ വീഴ്ച കൂടാതെ തുടർന്നുപോകുവാൻ അവൾക്കു പ്രയാസമില്ല. സാമൂഹ്യവും ഗാർഹികവുമായ രംഗങ്ങളിൽ അനുരഞ്ജനത്തോടെ നിന്നു പ്രവർത്തിക്കുവാൻ അവൾക്കറിയാം.

ശ്രീ ജുവാനിതായുടെ അഭിപ്രായത്തിൽ ഈ നിയമം വളരെ പഴഞ്ചനാണു്. കാലം വളരെ പുരോഗമിച്ച കാര്യം 'നിയമം' അറിയുന്നില്ല. അതുകൊണ്ടു് ഈ നിയമം ഉടനെ നിറുത്തലാക്കേണ്ടതാണു്. സ്ത്രീകൾ സർവ്വസ്വാതന്ത്ര്യവും അനുഭവിക്കുന്ന ഈ അഭിനവയുഗത്തിൽ അവരെ വെറും ജംഗമ സാധനങ്ങളായി കരുതുന്ന നിയമത്തിനു നിലനില്പില്ലതന്നെ.

ഈ പ്രതിഷേധങ്ങളും പ്രക്ഷോഭണങ്ങളും നടക്കുമ്പോളും, ജഡ്ജിമാരും ജൂറിമാരും പഴയപടി തങ്ങളുടെ ജോലി തുടരുകയാണു്. ഒരു വീട്ടുകാരി എന്ന നിലയിലുള്ള അവളുടെ സേവനങ്ങളെ പരിഗണിച്ചു് അവൾക്കു വിലകല്പിക്കുകയാണു്.

ആകർഷണീയയും, നല്ലൊരു പാചകക്കാരിയും, വെടിപ്പുള്ളൊരു വീട്ടുകാരിയുമായ ഭാര്യ നഷ്ടമായപ്പോൾ—അവളുടെ കുഴപ്പംകൊണ്ടു തന്നെ—ഭർത്താവിനു് 1000 പവൻ ലഭിച്ചു. അതൊരു നല്ല തുക ത

X ഇബ്സന്റെ 'പാവക്കൂട്' എന്ന നാടകത്തിലെ വ്യക്തിസ്വാതന്ത്ര്യവാദിനിയായ ഭാര്യ. അവൾ, സ്വന്തം വ്യക്തിത്വത്തെ വികസിപ്പിക്കുവാൻ വേണ്ടി ഭർത്താവിനെയും കുട്ടികളെയും ഉപേക്ഷിച്ചുപോയി.

ന്നെ, അല്ലേ?" 'ബിസിനസ്സ്' രീതിയിൽ നോക്കുമ്പോൾ ഏററവും വിലകൂടിയ മുതലുകളാണിതെന്ന് ജഡ്ജി അഭിപ്രായപ്പെട്ടു.

ആ ഇഷ്ടികക്കമ്പണിക്കാരന്റെ ഭാര്യ മിതവ്യയശീലക്കാരിയായ ഒരു നല്ല വീട്ടുകാരിയായിരുന്നു. സ്നേഹം നിറഞ്ഞ ഒരു കൂട്ടുകാരിയും പക്ഷേ എന്തു ചെയ്യാം, അയാൾ പട്ടാളത്തിലായിരുന്നപ്പോൾ അവൾ അയൽക്കാരനുമായി പ്രേമമായി. അവൾ കരുതിയിരിക്കയില്ല, അവൻ വീണ്ടും വരുമെന്ന്. പക്ഷേ, അവൻ വീണ്ടും വന്നു. 2000 പവൻ നഷ്ടപരിഹാരമായി കിട്ടുകയും ചെയ്തു.

ഒരു 26-കാരനു പററിയപററു നോക്കണേ. എന്തെല്ലാം പ്രതീക്ഷകളോടുകൂടിയാണ് ആ 23-കാരിയെ അയാൾ ജീവിതസഖിയായി സ്വീകരിച്ചത്. ആ തുടുത്ത യൌവനം മുഴുവൻ അയാൾ ആസ്വദിച്ചുകഴിഞ്ഞില്ല. അതിനുമുമ്പെ അവൾ ഒരു 50-കാരനുമായി ഒളിച്ചോടിപ്പോയി. ഒരു ഹോട്ടലിന്റെ ഉടമസ്ഥനാണെന്നുള്ളതു മാത്രമായിരുന്നു അയാളുടെ വിശേഷഗുണം. യുവത്വത്തെക്കാൾ ഭക്ഷണമാണു നല്ലതെന്ന് അവൾ കരുതിയിരിക്കണം. ഏതിനും നിരാശനായ യുവാവിനു കോടതി കയറിയപ്പോൾ 750 പവൻ കിട്ടി. ആ വയസ്സൻ ഹോട്ടൽമുതലാളിക്കു പൂവിന്നൊത്ത ഒരു പെണ്ണും.

ചില കേസുകളിൽ വില നിശ്ചയിക്കുമ്പോൾ ഭാര്യയുടെ കലാപരമായ കഴിവുകളും പരിഗണിക്കാറുണ്ട്. അങ്ങനെയാണ് ഒരു ഭാഗവതർക്ക് 2500 പവൻ നഷ്ടപരിഹാരമായി കിട്ടിയത്. അയാളും ഭാര്യയും ഒരു നാടകസംഘത്തിൽ ചേർന്നു. ഭാര്യ നായികയും, അയാൾ വെറും പാട്ടുകാരനും. നാടകം പൊടിപൊടിച്ചു നടന്നു. ഒടുവിൽ അവൾ കമ്പനിയുടമസ്ഥന്റെ സ്വന്തമായി "ഭർത്താവ്"-ഭാഗവതർ" പുറത്തും സായിപ്പിന്റെ നാട്ടും ഈ സംഗതികളിൽ നമ്മുടെ നാട്ടുപോലെ തന്നെ. അയാൾ കരഞ്ഞുകൊണ്ടു നടന്നില്ല. നേരെ കോടതിയിൽ പോയി. 2500 പവൻ കൈയ്യിൽ കിട്ടിയപ്പോൾ ഹാ, ആ പാട്ടുകാരന്റെ സന്തോഷം. ഇനി എങ്കിലും സാധുവായ ഒരു പെണ്ണിനെ കെട്ടി ജീവിക്കാമെന്ന് അയാൾ കരുതിയിരിക്കണം.



ബ്രിസ്റ്റലിലെ ഒരു എൻജിനീയർക്കു നഷ്ടപരിഹാരം നൽകിയപ്പോൾ പറഞ്ഞ കാരണം വിചിത്രമായി തോന്നാം. ഭാര്യയുടെ നിയന്ത്രണശക്തി അയാൾക്കു നഷ്ടമായിപ്പോയത്രെ. അതയാളുടെ ജീവിതത്തെ സാരമായി ബാധിക്കുമെന്നു കോടതി സംശയിച്ചതു ന്യായയുക്തം തന്നെ. അയാളുടെ ഭാര്യ വളരെ സമർത്ഥയായിരുന്നു. വീട്ടുകണക്കുകൾ സൂക്ഷിക്കുവാൻ ബഹുമിടുക്കി. അവളുടെ സാമർത്ഥ്യമാണ് അയാളെ കടക്കാരനാക്കാതെ സൂക്ഷിച്ചത്. ഈ "നിയന്ത്രണശക്തി" തട്ടിയെടുത്തവൻ തീർച്ചയായും പിഴ കൊടുക്കണമെന്നു നമുക്കും തോന്നുന്നില്ലേ.

നഷ്ടപരിഹാരം നിശ്ചയിക്കുന്നതിൽ കൂട്ടുപ്രതിയുടെ സാമ്പത്തിക നില സാധാരണ കോടതി നോക്കാറുണ്ട്.

മുൻ ഭർത്താക്കന്മാർക്കു ചിലപ്പോൾ ആയിരക്കണക്കിനുള്ള നല്ലൊരു തുക കിട്ടി എന്നു വരാം. ചിലപ്പോൾ അതു നാമമാത്രമായെന്നുംവരാം. യാതൊരു തൊഴിലുമില്ലാതെ നടന്ന ഒരു യുവരസികനു് അവന്റെ ഭാര്യ ഒരു റൊട്ടിക്കാരന്റെ കൂടെ കടന്നുകളഞ്ഞപ്പോൾ കിട്ടിയതു് വെറും ഒരു ഫാർത്തിംഗ്—അവിടത്തെ ഏററവും വില കുറഞ്ഞ നാണയം—മാത്രമാണ്. ഈ "കടന്നുകളയൽ" ന്യായയുക്തമാണെന്നു കോടതിക്കും ബോദ്ധ്യപ്പെട്ടിരിക്കണം. അല്ലേ?

ഭാര്യമാർ സംഘടിക്കുന്നു; സമരം തുടങ്ങിയിരിക്കുന്നു—ഇതൊരു വലിയ മുന്നറിയിപ്പാണ്. പൊതുവായി എല്ലാ ഭർത്താക്കന്മാർക്കും പ്രത്യേകിച്ച് ഈ മുൻ ഭർത്താക്കന്മാർക്കും. ഈ മുൻഭർത്താക്കന്മാരുടെ നില ഏതാണ്ട് മുൻമന്ത്രിമാരുടേതുപോലെയാണെന്നു തോന്നുന്നു. ഏതിനും അവർ അടങ്ങിയിരിക്കുവാൻ പാടില്ല. അതിനു പല കാരണങ്ങളുമുണ്ട്. 1. ഭാര്യമാർ സ്ത്രീകളാണ്. അവർ വിജയിക്കുകഎന്നുവെച്ചാൽ സ്ത്രീകൾ പുരുഷന്മാരോടു പൊരുതി ജയിക്കുന്നു എന്നാണർത്ഥം. 2. ഭാര്യമാർക്ക് ഇതു വെറുമൊരു അന്തസ്സിന്റെ പ്രശ്നമാണ്. എന്നാൽ ഭർത്താക്കന്മാർക്കോ; കാശിന്റെ. അതേ, വയറിന്റെ പ്രശ്നമാണ്. അതുകൊണ്ടു് ഉടനെ അവർ സംഘടിച്ച് ഒരു ജീവിതമരണ സമരത്തിനു തയ്യാറാകണം. മുൻ ഭർത്താക്കന്മാരുടെ ഒരു സംഘടനകൊണ്ടു പോരെങ്കിൽ, ഒരു ഐക്യമുന്നണിയോ, വിശാല ജനാധിപത്യമുന്നണിയോ ഉടനെ രൂപവൽക്കരിക്കണം. ഇനി ഒട്ടും താമസിക്കുവാൻ പാടില്ല. നാം മടിച്ചുനിൽക്കുന്ന ഓരോ നിമിഷവും മറേറ കൂട്ടർ മുന്നേറുകയാണെന്നപരമാർത്ഥം ഓർമ്മയിരിക്കട്ടെ.



# ബഹുഭാര്യത്വവും ഏകഭർതൃത്വവും

**പവനൻ**

മഹാഭാരതം കഥയുടെ കാലം. സാക്ഷാൽ പാണ്ഡു മഹാരാജാവ് ഹിമാലയത്തിന്റെ തെക്കൻ ചെരിവിൽ കിടക്കുന്ന ഘോരാരണ്യത്തിൽ ചിന്താമഗ്നനായിരിക്കുകയാണ്. കാരണം വ്യക്തമായിരുന്നു. തന്റെ ജ്യേഷ്ഠപത്നിയായ ഗാന്ധാരി ഗർഭം ധരിച്ചിട്ടുണ്ട്. ആയമ്മ ആദ്യം പ്രസവിക്കുകയാണെങ്കിൽ തന്റെ പുത്രനു രാജ്യാധികാരം നഷ്ടപ്പെടും. തനിക്കാണെങ്കിൽ മുനിശാപം നിമിത്തം ഭാര്യമാരെ സമീപിച്ചുകൂടാ താനും. കാര്യം കുഴപ്പത്തിലാണ്. വഴിയെന്ത്?

ഒരു വഴിയുണ്ട്. തന്റെ അച്ഛൻ വേദവ്യാസനാണ്. എങ്കിലും അമ്മ ഒരിക്കലും വേദവ്യാസനെ വിവാഹം ചെയ്തിട്ടില്ല. അച്ഛനാണെന്നു പറയപ്പെടുന്ന ആൾ പണ്ടെങ്ങാൻ മരിച്ചുപോയിരുന്നു. ആ വഴിയിൽക്കൂടെ തനിക്കിപ്പോൾ എന്തുകൊണ്ടു നടന്നുകൂടാ? അദ്ദേഹം കുന്തീദേവിയോടു കാര്യം പറഞ്ഞു: "നീ മററാരെയെങ്കിലും സമീപിച്ചു പുത്രനെ ഉണ്ടാക്കണം." ആയമ്മ പാതിവ്രത്യം നടിക്കുകയാണ്. കല്യാണം കഴിക്കുന്നതിനു മുമ്പു തനിക്കൊരു മകനുണ്ടായ കാര്യം താനും സൂര്യഭഗവാനും മാത്രമേ അറിയുകയുള്ളുവല്ലോ. പക്ഷേ, ഭാര്യയുടെ പാതിവ്രത്യമല്ല, പാണ്ഡുവിനു കാര്യം. ഒരു പുത്രനുണ്ടാവുകയാണു മൂപ്പരുടെ ഉദ്ദേശം. അതിന് അദ്ദേഹം കുന്തീദേവിയെ പലപ്രകാരത്തിലും ഉപദേശിച്ചു.

അതു പ്രാകൃത കമ്യൂണിസത്തിന്റെ കാലഘട്ടമായിരുന്നു. ഇപ്പോളാകട്ടെ ഒരു പുതിയതരം സമ്പ്രദായം നിലവിൽവന്നിരിക്കുന്നു. മാതാവിനെ അടിസ്ഥാനമാക്കി വംശവും അവകാശവും നിശ്ചയിച്ചു വന്നിരുന്ന കാലഘട്ടം മാറിപ്പോയി. ആ സമ്പ്രദായത്തെ നിശ്ശേഷം വെറുക്കുകയും തൽസ്ഥാനത്ത് അധിഷ്ഠിതമാവുകയും ചെയ്തിട്ടുള്ള പുരുഷ മേധാവിത്വം തേർവാഴ്ച നടത്തുന്ന കാലമാണ്. അതുകൊണ്ടു കഴിഞ്ഞ കാലത്തോടുള്ള വെറുപ്പു പാണ്ഡുരാജാവു തികച്ചും വ്യക്തമാക്കി:

"ഇക്കാലമതു തിര്യഗ്യോനിജ
ങ്ങൾക്കേയാവൂ
ദുഷ്കൃതമത്രെ മനുഷ്യർക്കു
ധർമ്മവുമല്ല."

എങ്കിലും ആ സമ്പ്രദായം പാണ്ഡുവിന്റെ കാലത്തും മുഴുവനും മുടിഞ്ഞിട്ടില്ല. ചില രാജ്യങ്ങളിൽ അതു് ഇന്നും ധർമ്മമാണ്:

"ഉത്തരകുരുരാജ്യത്തിങ്കലിപ്പൊഴു
മതു
നിത്യമാം ധർമ്മമത്രെ നികൃഷ്ടമല്ല
യേതും"

എങ്കിലും സ്ത്രീകളെ അക്കാലത്തെ പുരുഷന്മാർ പോലും എത്രത്തോളം അവിശ്വാസത്തോടെയാണു വീക്ഷിച്ചതെന്നു പാണ്ഡുവിന്റെ ചുവടെ കൊടുത്ത വാക്യം വെളിപ്പെടുത്തുന്നു:

"ഇന്ധനങ്ങളിൽ തൃപ്തി
വരുമാറില്ലഗ്നിക്കു്
സിന്ധുവിനില്ല തൃപ്തി
വാഹിനികളിലേതും
അന്തകനില്ല സർവ്വ ജന്തുക്ക
ളിലും തൃപ്തി
ബന്ധുരാംഗികളായ നാരിമാ
ർക്കുംപോലെ
പുരുഷന്മാരിൽ തൃപ്തി വരുമാ
റില്ലയല്ലോ
പുരുഷം പ്രതിപുരുഷം
നാരിമാർക്കും
കരുതീടുകിൽ തൃഷ്ണ വർദ്ധി
ച്ചു വരുമത്രെ
വരുമാറില്ല........................"

രണ്ടു ഭാര്യമാരുടെ ഭർത്താവായ പാണ്ഡു സ്ത്രീകളുടെ ബഹുഭർതൃത്വത്തിന്റെ നേരെ കൈ ചൂണ്ടുകയാണ്. മാത്രമല്ല, പാണ്ഡു ജീവിക്കുന്നതിനും വളരെ വളരെക്കാലം മുമ്പു നിലവിലുണ്ടായിരുന്ന ഒരു സമ്പ്രദായത്തിന്റെ കൈപ്പു നിറഞ്ഞ സ്മരണ അദ്ദേഹത്തിന്റെ ഹൃദയത്തിൽ നിന്നു മാഞ്ഞുപോകുന്നില്ല. അദ്ദേഹം പറയുകയാണ്:

"അഗമ്യഗമനമെന്നുള്ളതില്ലും
ഗനമാ-
ർക്കതാരിങ്കലൊരുനാളു
മെന്നറിഞ്ഞാലും
താതനാകിലും നിജ പുത്ര
നെന്നിരിക്കിലും
ഭ്രാതാവാകിലും മററു
പൗത്രാദിയെന്നാകിലും
..............................................
ഹേതുവേതുമേ വേണ്ട കേവലം
സ്വാഭാവികം"

പക്ഷേ, ഇതെല്ലാം പണ്ടു കഴിഞ്ഞ കാര്യമാണ്. ശ്വേതകേതു പാതിവ്രത്യനിഷ്ഠാസ്ഥാപനം നടത്തിയ കാലത്തിനു ശേഷമാണു പാണ്ഡു ജീവിക്കുന്നതു്. അതുകൊണ്ട് അദ്ദേഹത്തിന്റെ ധർമ്മത്തിനു വ്യത്യാസമുണ്ട്. പുരുഷൻപറ

യുന്നതു സ്ത്രീ കേട്ടുകൊള്ളണം; അവളുടെ ധർമ്മം അതാണ്:

"കർത്തവ്യം നാരിമാർക്കു
ഭർതൃശാസനം നൂനം
പുത്രാർത്ഥം മമ ഹിതം
ഭദ്രേ നീ ചെയ്തീടേണം"

അതുകൊണ്ടു കുന്തീദേവി അന്യപുരുഷരെ സമീപിക്കണം. ആയമ്മയാകട്ടെ ഭർത്താവിൻ്റെ അനുമതിയോടുകൂടി ഭർത്താവു ജീവിച്ചിരിക്കെ തന്നെ, അന്യ പുരുഷരെ (ഒരാളെയല്ല, മൂന്നാളെ) സമീപിച്ചു പാണ്ഡുവിനുവേണ്ടി പുത്രന്മാരെയുണ്ടാക്കുകയും ചെയ്തു. ആദർശ പുരുഷന്മാരായ പാണ്ഡവരുടെ ഉടസ്സം ഇവിടെയാണ്.

II

## ഹിന്ദുകോഡ് ബഹളം.

കഴിഞ്ഞ ഇന്ത്യൻ പാർലമെൻ്റിൽ ഹിന്ദുകോഡ് ബിൽ അവതരിപ്പിക്കപ്പെട്ടപ്പോൾ പാണ്ഡുവിൻ്റെ അനന്തരാവകാശവാദികൾ അതിനെ ശക്തമായെതിർത്തു. പ്രധാനമന്ത്രി പണ്ഡിററ് നെഹ്റുവായിരുന്നിട്ടും, അദ്ദേഹത്തിൻ്റെ കക്ഷിക്കു ബഹുഭൂരിപക്ഷമുണ്ടായിട്ടും, ബിൽ അവതരിപ്പിച്ചതു ഗവൺമെൻ്റു ബഞ്ചുകളിൽ നിന്നായിട്ടും, അതു പാസ്സാക്കപ്പെട്ടില്ല. (ഈ പാർലമെൻ്റിൻ്റെ അടുത്ത സമ്മേളനത്തിൽ അതു വീണ്ടും അവതരിപ്പിക്കപ്പെടുമെന്നാണ് അറിയുന്നതു്). പണ്ഡിററ് നെഹ്റുവിന്നു സ്വന്തം പാർട്ടിയിലെ പിന്തിരിപ്പന്മാരുടെ മുമ്പിൽ മുട്ടുകുത്തേണ്ടിവന്നു. ബഹുഭാര്യാത്വത്തിനു തങ്ങൾക്കുള്ള അവകാശം വിട്ടുകൊടുപ്പാൻ അവർ തയ്യാറുണ്ടായിരുന്നില്ല. പക്ഷേ, സ്ത്രീകൾക്കു ബഹുഭർതൃത്വമനുവദിക്കുക അചിന്ത്യം! വിവാഹം ഒരു പുണ്യ കർമ്മമാണ്. അതിൻ്റെ മേന്മയേയും മെച്ചത്തേയും ഈ ബിൽ അപഹരിക്കുന്നു. ഇതു സദാചാര വിരുദ്ധമാണ്. ഉത്തരപ്രദേശത്തിൽനിന്നു പോയ ഹിന്ദു പണ്ഡിററുകളും ബങ്കാളിൽ നിന്നു പോയ ഹിന്ദുമഹാസഭക്കാരും വെടിയേററ വ്യാഘ്റങ്ങളെപ്പോലെ അലറി. സ്ത്രീയ്ക്കു വിവാഹ മോചനത്തിനു് അധികാരം നൽകുക എന്ന കാര്യംപോലും അവർക്കു ചിന്തിക്കുവാൻ സാധിച്ചില്ല. ശാരദാനിയമം മുതലായ നിയമങ്ങളെപ്പോലും അവർ എതിർത്തു. കനു

മാരത്തിൽ പിതാവിനാലും, യൗവ്വനത്തിൽ ഭർത്താവിനാലും, വാർദ്ധക്യത്തിൽ പുത്രനാലും രക്ഷിക്കപ്പെടേണ്ട സ്ത്രീ, സ്വാതന്ത്ര്യം അർഹിക്കുന്നില്ല എന്ന പഴകിത്തുരുമ്പിച്ച വാദഗതിയിലേക്ക് അവർ; ഭാരതീയ സംസ്കാരത്തിന്റെയും, ഋഷി നാടിന്റെയും, പതിനാറായിരത്തെട്ടു ഭാര്യമാരുള്ള ശ്രീകൃഷ്ണന്റെയും പേരിൽ തിരിച്ചുപോയി. കഴിഞ്ഞ പാർലമെന്റിന്റെ ആയുസ്സിലെ ഏററവും വലിയ പ്രക്ഷോഭണ പ്രകടനങ്ങൾ കാണപ്പെട്ടതു ഹിന്ദുകോഡ് ബിൽ അവതരിപ്പിച്ചപ്പോളാണ്. പിന്തിരിപ്പന്മാരുടെ ആക്രമണത്തിന് എത്രമാത്രം ശക്തിയുണ്ടായിരുന്നുവെന്നും പണ്ഡിററ് നെഹ്റു അവരുടെ ഇഷ്ടത്തിനു തൽക്കാലം വഴങ്ങേണ്ടിവന്നതു് എങ്ങനെയാണെന്നും, ബിൽ അവതരിപ്പിച്ച മന്ത്രിയായ മി. ഭീമറാവു അംബേദ്കർ രാജിവച്ചതിനുശേഷം പുറപ്പെടുവിച്ച പ്രസ്താവനയിൽ വെളിവാക്കി.

ഇതൊരു ഒററപ്പെട്ട സംഭവമായിരുന്നില്ല.

“കുടുംബത്തിന്റെ രൂപം നിർണ്ണയിക്കപ്പെടുന്നതു മനുഷ്യന്റെ ഉല്പാദനസമ്പ്രദായത്തിന്റെ(ഓരോ സാമൂഹ്യ കാലഘട്ടത്തിന്റെയും) പ്രതിഫലനമായ സാമൂഹ്യ—സാമ്പത്തിക ബന്ധമനുസരിച്ചാണെന്നു ചരിത്രപരമായ ഭൗതികവാദത്തിന്റെ അടിസ്ഥാനത്തിൽ മോർഗനും മാർക്സും ഏംഗൽസും പറഞ്ഞപ്പോൾ, മാർക്സിസം “സ്ത്രീകളുടെ ദേശസാൽക്കരണത്തിനു വേണ്ടി വാദിക്കുന്നു”വെന്നു യൂറോപ്യൻ ബൂർഷ്വാസി അപവാദം പറഞ്ഞു പരത്തി. ഇന്ത്യയിലെ ബൂർഷ്വാ ബുദ്ധിജീവികളിലെ ഒരു വിഭാഗം ആ അപവാദപ്രചരണത്തിനിവിടെയും ശ്രമിക്കുകയുണ്ടായി. സ്ത്രീകളെയും ഒരു സ്വത്തു മാത്രമായി കരുതുന്ന ബൂർഷ്വകൾ ഇത്തരം നിഗമനത്തിലെത്തിച്ചേരുക തികച്ചും സ്വാഭാവികം മാത്രമാണെന്നേ ഒരാൾക്കിതിൽ പറയുവാനുള്ളു.”X

ഈ പ്രഗൽഭന്മാരായ ഹിന്ദുപണ്ഡിതന്മാർ ഒരു പ്രത്യേക സാമൂഹ്യഘടനയുടേയും ഒരു പ്രത്യേക സാമ്പത്തിക വർഗ്ഗത്തിന്റേയും വക്താക്കളാണ്. ആധുനികപാശ്ചാത്യ ബൂർഷ്വാസിയുടെ അത്രത്തോളം പോലും അവർ പുരോഗമിച്ചിട്ടില്ല. അവരെ സംബന്ധിച്ചിടത്തോളം സ്ത്രീ ‘ഗൃഹലക്ഷ്മി’ യാണ്:

ഭാരതക്ഷമേ, നിന്റെ പെൺമക്കളടുക്കള—
ക്കാരികൾ, വീടാംകൂട്ടിൽ കുടുങ്ങും തത്തമ്മകൾ
നരനുഗർഭാധാനപാത്രങ്ങളാ ജന്മാന്തം
പരതന്ത്രകൾ, പശുപ്രായകൾ, ബ–ലകൾ

എന്ന മിസ്സ്. മേയോവിന്റെ സിദ്ധാന്തം തലയിലേററി നടക്കുന്നഇവർക്കു തങ്ങളുടെ സ്വന്തകാര്യസ്വത്തിന്നവകാശിയായിത്തീരേണ്ട പുത്രനു ജന്മം നൽകുന്ന ഒരു സ്വകാര്യസ്വത്താണു സ്ത്രീകൾ.

ഹിന്ദുധർമ്മത്തിന്റെ നിയമനിർമ്മാതാവായ മനു പറയുന്നു: “....പ്രജാവിശുദ്ധ്യർത്ഥം സ്ത്രീയം രക്ഷേത പ്രയത്നത:” (വിശുദ്ധന്മാരാണെന്ന് ഉറപ്പുപറയാവുന്ന പുത്രന്മാരുണ്ടാകേണ്ടതിലേക്കു പുരുഷ

---

X ഇന്ത്യ പ്രാകൃത കമ്യൂണിസം മുതൽ അടിമത്തം വരെ—
എസ്. എ. ഡാങ്കെ.

ന്മാർ സ്ത്രീകളെ രക്ഷിക്കേണമെന്ന സാരം) അദ്ദേഹം സ്വന്തം മകളെ കല്ല്യാണം കഴിച്ച മനുഷ്യനാണെന്ന കാര്യവും ഓർക്കേണ്ടതുണ്ട്.

ഈ പുത്രന്റെ ആവശ്യം, തന്റേതന്നെയാണെന്ന് അവകാശപ്പെടുവാൻ സാദ്ധ്യമാകുന്ന ഒരു പുത്രന്റെ ആവശ്യം, പാണ്ഡുവിന്നു, രാജ്യഭാരണം ഏൽപ്പിച്ചുകൊടുക്കുവാനാണെങ്കിൽ, നമ്മുടെ ഹിന്ദു പണ്ഡിതന്മാർക്കും അവർ പ്രതിനിധീകരിക്കുന്ന വർഗ്ഗത്തിന്നും, കരിഞ്ചന്തലാഭവും കൊള്ളമുതലും ഏല്പിച്ചുകൊടുക്കുവാനാണ്.

III

**വിവാഹസമ്പ്രദായത്തിൽ വന്നമാററങ്ങൾ**

പക്ഷെ, സ്വകാര്യസ്വത്തുടമാവകാശസമ്പ്രദായം സ്ഥാപിതമാകുന്നതിനു മുമ്പ് ഒരു കാലഘട്ടമുണ്ടായിരുന്നു. അന്നു മനുഷ്യന്മാർ സംഘങ്ങളായും ഗോത്രങ്ങളായും ജീവിച്ചു, അവർ കാട്ടിലും മേട്ടിലും സഞ്ചരിച്ചു ജീവിതത്തിന്നാവശ്യമായ സാധനങ്ങൾ സമ്പാദിച്ചു. അതു പകുത്തുകൊടുത്തതു സ്ത്രീയായിരുന്നു. അവൾക്കു് ഉല്പാദനസമ്പ്രദായത്തിൽ തുല്യസ്ഥാനമുണ്ടായിരുന്നു. അന്നുണ്ടായിരുന്ന ഇണചേരുന്ന സമ്പ്രദായം ഇന്നത്തെപ്പോലെ പരിഷ്കൃതമായ വിവാഹത്തെ അടിസ്ഥാനപ്പെടുത്തിയുള്ളതായിരുന്നില്ല. ഒരു ഗോത്രത്തിലോ സംഘത്തിലോ ജനിച്ച എല്ലാ സ്ത്രീപുരുഷന്മാരും പരസ്പരം ഇണചേർന്നു. "അംഗനമാർക്ക് ഇവിടെ അഗമ്യഗമന"മുണ്ടായിരുന്നില്ല. താതനും, പുത്രനും, ഭ്രാതാവും പൌത്രനും എല്ലാം പുരുഷന്മാരെന്നതിൽ കവിഞ്ഞ്, സ്ത്രീകളെ സംബന്ധിച്ചിടത്തോളം, യാതൊന്നുമായിരുന്നില്ല.

പ്രാകൃത കമ്മ്യൂണിസത്തിന്റെ കാലഘട്ടത്തിലെ മനുഷ്യൻ അവന്റെ ഭാമിനിയെ ബഹുമാനിച്ചു. മാത്രമല്ല, ഒരു കുട്ടിയുടെ പിതാവ് ആരാണെന്നറിയുവാൻ അവർക്ക് ഒരിക്കലും സാധിച്ചില്ല. തന്നിമിത്തം മക്കളുടെ അവകാശവും ഗോത്രവും നിശ്ചയിച്ചിരുന്നതു്, അവർ ഏതമ്മയ്ക്കു പിറന്നവരായിരുന്നു എന്നു നോക്കിയിട്ടായിരുന്നു. അദിതിയുടെ മക്കളെ ആദിത്യന്മാരെന്നും, ദിതിയുടെ മക്കളെ ദൈത്യന്മാരെന്നും വിളിച്ചുവന്നു. മഹാഭാരതത്തിൽനിന്നു് ഇതിന്നു് എത്രയെങ്കിലും ഉദാഹരണങ്ങളെടുത്തു കാട്ടാവുന്നതാണ്. കേരളത്തിലെ ഹിന്ദുസമുദായത്തിന്നിടയിൽ ഇപ്പോഴും ഈ പതിവു നിലനിൽക്കുന്നു. (നമ്പൂതിരി നായർസ്ത്രീയെ വിവാഹംചെയ്താൽ അതിലുണ്ടാകുന്ന കുട്ടി നായർ ജാതിയിൽ പെട്ടതാണെന്നാണു കണക്കാക്കുന്നതു്.

മുമ്പറഞ്ഞ ഇണചേരൽ സമ്പ്രദായത്തിന്ന് അല്പാല്പം മാററമുണ്ടായി. എന്നാൽ സാമൂഹ്യമായ ഉല്പാദനസമ്പ്രദായത്തിൽ സമൂലമായ പരിവർത്തനമുണ്ടായപ്പോൾ വിവാഹസമ്പ്രദായത്തിന്നും മാററം വന്നു.

ആദ്യമാദ്യം അമ്മയും മകനും, പിന്നീട്ട് സഹോദരിയും സഹോദരനും, ക്രമേണ ഒരു ഗോത്രത്തിൽ തന്നേയുള്ളവർ തമ്മിലും ഉള്ള വിവാഹസമ്പ്രദായം നിർത്തൽ ചെയ്യേണ്ടിവന്നു. ഒരു ഗോത്രത്തിലുള്ള എല്ലാ പുരുഷന്മാരും മറു ഗോത്രത്തിലുള്ള സ്ത്രീകളെ വിവാഹം ചെയ്യാമെന്നും (മറിച്ചും) ഉള്ള സമ്പ്രദായമുണ്ടായി. എങ്കിലും ക്ളിപ്തമായ ഏകഭർത്തൃത്വം നടപ്പായില്ല. ഇപ്പോഴും കുട്ടിയുടെ അച്ഛനാരെന്നു തിട്ടപ്പെടുത്തിക്കൂടായിരുന്നു. ക്രമേണ ദ്വന്ദവിവാഹം നിലവിൽ വന്നു. ഒരു സംഘത്തിലെ ഒരു പുരുഷന്ന് മറെറാരു സംഘത്തിലെ സ്ത്രീയെ വിവാഹം ചെയ്യാം. രണ്ടുപേരുടേയും ഇഷ്ടത്തിന്നനുസരിച്ച വിവാഹ മോചനവും നടത്താം. അതിലുണ്ടാകുന്ന കുട്ടി സ്ത്രീയുടെ കൂടെപ്പോയി.

എന്നാൽ ഉല്പാദനസമ്പ്രദായം മാറിവന്നു. മനുഷ്യൻ പ്രാകൃതമായ കൃഷിസമ്പ്രദായം പഠിച്ചു. ഉല്പാദനോപകരണങ്ങൾ ക്രമേണ പുരുഷൻേറതായിത്തീൻ. അയാൾ കന്നുകാലികളെ വളർത്തി. അപ്പോഴും അവയെ മെരുക്കുവാനും ഇണക്കുവാനുമുള്ള ആയുധങ്ങൾ അയാളുടേതായിത്തീൻ. അദ്ധ്വാനത്തിൽ സ്ത്രീക്കു പ്രാതിനിധ്യമില്ലാതായി. ഇതോടെ വീട്ടിലും പുരുഷൻെറ മേധാവിത്വം അംഗീകരിക്കപ്പെട്ടു കാരണമുണ്ട്:

"സ്വത്തുക്കൾ വർദ്ധിച്ചതോടെ ഒരുഭാഗത്തു് അതു പുരുഷൻെറ സ്ഥിതിക്കു പ്രാധാന്യമുണ്ടാക്കിക്കൊടുക്കുകയും, മറുഭാഗത്തു പരമ്പരാഗതമായിട്ടുള്ള അവകാശസമ്പ്രദായത്തെ, ഈ പുതിയ അധികാരമുപയോഗിച്ചു മക്കൾക്കുവേണ്ടി അട്ടിമറിക്കുവാനുള്ള ഒരു ശ്രമം നടക്കുകയുണ്ടായി. പക്ഷെ, അമ്മയെ പരിഗണിച്ചുകൊണ്ട് ഒരാളുടെ കുടുംബം നിശ്ചയിക്കപ്പെടുന്ന കാലം വരെ ഇതസാദ്ധ്യമായിരുന്നു. അതുകൊണ്ടു മാതൃത്വാവകാശരീതി പുറംതള്ളപ്പെടേണ്ടിയിരുന്നു; പുറംതള്ളപ്പെടുകയും ചെയ്തു........ഭാവിയിൽ പുരുഷാംഗങ്ങളായ കുട്ടികൾ അവരുടെ സംഘത്തിൽ തന്നെ നിൽക്കേണ്ടതാണെന്നും സ്ത്രീ പ്രജകളെ അവരുടെ അച്ഛൻെറ സംഘത്തിലേക്കു മാറേറണ്ടതാണെന്നും ഉള്ള ഒരു നിയമത്തോടെ ഇതെല്ലാം സാധിച്ചു. അമ്മയെ നോക്കി കുടുംബം നിശ്ചയിക്കുന്ന സമ്പ്രദായവും മാതൃത്വാവകാശസമ്പ്രദായവും തന്നിമിത്തം അട്ടിമറിക്കപ്പെട്ടു. അതിൻെറ സ്ഥാനത്തു് അച്ഛനെ നോക്കി കുടുംബം നിശ്ചയിക്കുന്ന സമ്പ്രദായവും പൈതൃകാവകാശസമ്പ്രദായവും സ്ഥാപിതമായി....

"മാതൃത്വാവകാശസമ്പ്രദായം പുറംതള്ളപ്പെട്ടതു ലോകവ്യാപകമായ രീതിയിൽ സ്ത്രീകളുടെ പരാജയത്തെ കുറിക്കുന്നു............ അവർ അവൻെറ (പുരുഷൻെറ) കാമത്തിന് അടിമയും കുട്ടികളെ ഉല്പാദിപ്പിക്കുവാനുള്ള യന്ത്രവുമായി അവശേഷിച്ചു".

IV

## സ്ത്രീസ്വാതന്ത്ര്യം ഒരു പ്രസംഗവിഷയംമാത്രം

കാര്യം ഇത്രത്തോളം വ്യക്തമാണ്. കുടുംബജീവിതത്തിൻെറ രൂപം നിർണ്ണയിച്ചതു് ഉല്പാദനോപകരണഉടമസ്ഥാവകാശവും ഉല്പാദനസമ്പ്രദായവുമാണ്. ബഹുഭാര്യാത്വം പുരുഷന്നനുവദിക്കുകയും ബഹുഭർതൃത്വം സ്ത്രീക്കു് അനുവദിക്കാതിരിക്കുകയും ചെയ്യുന്നതു് സ്വകാര്യസ്വത്തുടമ സമ്പ്രദായമാണ്. തൻെറ മകന്നുതന്നെ തൻെറ സ്വത്തു നൽകണം. ഒരു സ്ത്രീക്കു് ഒരേ സമയത്തു് ഒന്നിലധികം ഭർത്താക്കന്മാരുണ്ടായാൽ സ്വത്തിൻെറ പൈതൃകാവകാശം ഏതു 'മകന്നാ'ണു

നൽകുക? അതുകൊണ്ടു സ്ത്രീയ്ക്കു ബഹുഭർത്തൃത്വം നിരാകരിക്കപ്പെട്ടു.

അതേസമയം തന്നെ ബഹുഭാര്യാത്വം നിഷിദ്ധമായിരുന്നില്ല. നമ്മുടെ 'പൊൻതിരുമേനിമാരുടെ അന്തഃപുരത്തിൽ എത്രയെത്ര നാരിമാരുടെ ജീവിതങ്ങൾ കുരുന്നിൽ തന്നെ കരിഞ്ഞുപോയിട്ടില്ല. മനുഷ്യവർഗ്ഗത്തിനു ഫ്യൂഡൽ കാലഘട്ടം വരുത്തിവെച്ച മഹാ ശാപങ്ങളിൽ ഒന്നു് ഇതാണു്. പാണ്ഡുവിന്റെ കാലഘട്ടത്തിൽ കുന്തിയ്ക്കും മാദ്രിയ്ക്കും അനുവദിച്ച സ്വാതന്ത്ര്യംപോലും നമ്മുടെ മഹാരാജാക്കന്മാരും ജന്മിമാരും സ്ത്രീകൾക്കനുവദിച്ചില്ല. വളർന്നുവന്ന ബൂർഷ്വാസമുദായമാകട്ടെ, സ്ത്രീകളെ ചുരുങ്ങിയ കൂലിക്കു് അദ്ധ്വാനിക്കുന്ന യന്ത്രങ്ങളാക്കി മാററുകയും ചെയ്തു.

പുരുഷമേധാവിത്വം ബഹുഭാര്യാത്വം നിയമവിധേയമാക്കിയെന്നു മാത്രമല്ല, സമുദായത്തിൽ അതുവരെ അറിയപ്പെടാതിരുന്ന മററു് അനാചാരങ്ങൾ തലപൊക്കുകയും ചെയ്തു. സ്ത്രീയുടെ സ്വാതന്ത്ര്യം നിഹനിക്കപ്പെട്ടതോടെ, സാമൂഹ്യമായ ഉല്പാദനത്തിലും, അദ്ധ്വാനത്തിലും അവൾക്കു സ്ഥാനമില്ലാതായിത്തീർന്നതോടെ, അവൾ "ഗൃഹലക്ഷ്മി" (അടുക്കളപ്പണ്ടം) യായി ചുരുങ്ങിയതോടെ, സമുദായത്തിന്റെ നിയമനിർമ്മാതാക്കളുടെ വീക്ഷണഗതിക്കുതന്നെ കാര്യമായ മാററം വന്നു. സമ്പ്രതി സമുദായത്തിൽ സ്മാർത്തവിചാരം ചെയ്തു ഭ്രഷ്ടാക്കപ്പെട്ടുന്ന സ്ത്രീകളുടെ ദുരന്തകഥ നമുക്കറിയാം. ഇതിന്റെയൊക്കെ ഫലമായി, വ്യഭിചാരവും വേശ്യാവൃത്തിയും തലപൊക്കി. "അനധികൃതമായ" ലൈംഗികബന്ധങ്ങളുടെ അപരാധങ്ങൾ മുഴുവൻ സ്ത്രീകളുടെ തലയിൽ ചുമത്തപ്പെട്ടു. അതിനും പുറമേ, സ്ത്രീ പണം കൊടുത്തു വിലയ്ക്കുവാങ്ങുവാനുള്ള "കരിഞ്ചന്തച്ചരക്കായി" അധഃപതിച്ചു.

അദ്ധ്വാനത്തിലും സാമൂഹ്യജീവിതത്തിലും ധനസമ്പാദനത്തിലും തുല്യ പ്രാധാന്യം നൽകാതെ ഈ അസമത്വത്തെ അവസാനിപ്പിക്കുവാൻ മേല; ഈ അനാചാരങ്ങൾ ഇല്ലാതാകുകയുമില്ല. വരാൻ പോകുന്ന ഒരു സാമൂഹ്യസമ്പ്രദായത്തിൽ സ്ത്രീകളുടെ സ്ഥാനമെന്തായിരിക്കുമെന്നും, അവിടെ വിവാഹത്തിനു നിദാനമായിരിക്കുക എന്താണെന്നും ഈ ലേഖനത്തിന്റെ പരിധിക്കപ്പുറമാണു്.' ബഹുഭർത്തൃത്വം' ഇതിന്നു പ്രതിവിധിയാണെന്നു തെററിദ്ധരിക്കുകയുമരുതു്.

ഒന്നു തീർച്ചയാണു്. പാണ്ഡുവിന്റെ അനുചരന്മാരും അനന്തരാവകാശികളുമായ ഹിന്ദുപണ്ഡിററുകളുടെയും അവർ പ്രതിനിധീകരിക്കുന്ന വർഗ്ഗത്തിന്റെയുംആധിപത്യം നിലനിൽക്കുന്നിടത്തോളം സ്ത്രീസ്വാതന്ത്ര്യം ഒരു പ്രസംഗവിഷയം മാത്രമായിരിക്കും

# "അവർ പാടുന്നു"

## ബാലാമണിയമ്മയുടെ പുതിയ കാവ്യസമാഹാരം.

എൻ. വി. കൃഷ്ണവാര്യർ

(സുപ്രസിദ്ധയായ ശ്രീമതി ബാലാമണിയമ്മയുടെ പുതിയ കാവ്യസമാഹാരമായ "അവർ പാടുന്നു" എന്ന പുസ്തകത്തെപ്പററി ഒരു നിരൂപണം പ്രസിദ്ധം ചെയ്യുന്നതിൽ സന്തോഷമുണ്ടു്. ശ്രീ. എൻ. വി. പ്രസ്തുത പുസ്തകത്തിന്റെ അവതാരികയായി എഴുതിയിട്ടുള്ള അഭിപ്രായം അതേപടി ഇവിടെ പകർത്തുന്നു. മറെറാരു നിരൂപണം എഴുതിയുണ്ടാക്കുന്നതിൽ ഭേദം അതാണ്. —പത്രാധിപർ)

"അവർ പാടുന്നു" എന്ന ഈ കവിതാസമാഹാരം വായിക്കുന്നവരിൽ എത്ര ആളുകൾ ഭദ്രകാളിയുടെ ആരാധകരായിരിക്കും? അറിഞ്ഞുകൂട. ഒന്നു പറയാം: ഞാനൊരു കാളീസേവകനല്ല. കാളിയിൽമാത്രമല്ല, ഈശ്വരസത്തയിൽത്തന്നെ എനിക്കു വിശ്വാസമില്ല. എന്നിട്ടും ഈ സമാഹാരത്തിൽ എന്നെ ഏററവുമധികം ആകർഷിച്ച കവിത "മക്കളുടെ പാട്ടാ"ണു്. മീനഭരണിക്കു മുമ്പു മലയാളനാട്ടിലെ മിക്ക ഗ്രാമങ്ങളിൽനിന്നും കൊടുങ്ങല്ലൂരിലേക്കു കുത്തിയൊലിക്കുന്ന പുരുഷാരപ്രവാഹത്തെ കൊല്ലാകൊല്ലം ഞാൻ നോക്കിനിന്നിട്ടുണ്ടു്. അശ്വതിനാൾ ഉച്ചയാകുമ്പോഴേക്കു കൊടുങ്ങല്ലൂർക്കാവിൽ നുരഞ്ഞുപതയുന്ന ഭക്തിഭ്രാന്തിന്റെ 'ദണ്ണെളക്കം' ഞാൻ അമ്പരപ്പോടെ നിന്നു കണ്ടിട്ടുമുണ്ടു്. അത്ഭുതപ്പെട്ടിട്ടുമുണ്ടു്—എന്താവാം ഈ ക്രൂരവും അന്ധവും ആഭാസവുമായ ആവേശത്തിന്റെ അടിത്തട്ടിൽ?

ഒരുപക്ഷെ ഈ ആവേശം അത്രയൊക്കെ ക്രൂരവും അന്ധവും ആഭാസവുമല്ലെന്നു് ഇന്നെനിക്കുറിയാം. ഒരു പടികൂടി കടന്നു്, ആ അപസ്മാരഗോഷ്ഠികൾ കാട്ടുന്ന ഭക്തസഞ്ചയത്തിൽനിന്നു് എന്നെ വേർതിരിച്ചുനിർത്തുന്ന കയർവേലി വളരെയേറെ നേർത്തതും ദുർബലവുമാണെന്നും ഞാൻ മനസ്സിലാക്കുന്നു. മനുഷ്യചേതനയുടെ ഒരു മൗലികദാഹം പ്രകൃതിയുടെ ഒരു പ്രാഥമികയാഥാർത്ഥ്യം, അത്രേ കൊടുങ്ങല്ലൂർക്കാവിൽ പ്രകടമാകുന്നതു്.

ബാലാമണിയമ്മ പറയുകയാണു്: ആ ഭഗവതിയെ സൂക്ഷിച്ചുനോക്കു. അവൾ കണ്ണകിയാണു്. കണ്ണകി ഒരു പാവമായ മനുഷ്യസ്ത്രീയായിരുന്നു, ജീവിതത്തിന്റെ കൈപ്പുമുററിയ വേദനകൾ മോന്തി മരിച്ചു ദേവതയായുയരുംവരെ. ഇന്നത്തെ ഭക്തന്മാർ കൊടുങ്ങല്ലൂരമ്മയിൽ ആ സാധ്വി 'പത്തിനിപ്പെണ്ണി'നെ കാണുന്നില്ലായിരിക്കാം. എന്നാൽ, ബിംബത്തിലെ ആ പൊൻഗോളകയും പട്ടുടയാടയും മാററിനോക്കു. കണ്ണീരും ചോരയുമാണു് ആ മാറിടത്തിൽ തളം കെട്ടി നിൽക്കുന്നതു്.

മനുഷ്യാത്മാവിന്റെ ശാശ്വതഭാഗധേയമായ ദുഃഖത്തെയത്രേ കാളിയിൽ നാം ആരാധിക്കുന്നതു്. അല്ലെങ്കിലെന്തേ കോലംകെട്ടി കാളികാവിലേക്കുറഞ്ഞുപോകുന്ന പറയന്റെ കുഴൽവിളി ഇന്നും ഒരു തേങ്ങലായിരിക്കുന്നതു്? ആ ആദിവാസികൾ ദുഃഖത്തെ പരദേവതയാക്കി പൂജിച്ചു. പിന്നീടു പിന്നീടവിടെ കുടിപാർത്ത മററുള്ളവരും, തങ്ങളുടെ ഒരാത്മീയദാഹത്തിനു പൂർത്തി ഈ ആരാധനയിൽ കണ്ടെത്തി. അങ്ങിനെ കാളി കേരളത്തിന്റെ പരദൈവതമായി.

നഷ്ടപ്പെട്ടുപോയ ജീവിതാനന്ദത്തെത്തേടി മാഴ്കുന്ന ഈ ഏകാന്തശോകം ചിലപ്പോൾ കടുത്ത നൈരാശ്യമായി രൂപം മാറും. അപ്പോൾ അതു കലികൊണ്ടു ചോരക്കുവേണ്ടി അലറും; സമ്പന്നങ്ങളായ പട്ടണങ്ങളെ ചുട്ടുകരിക്കും; നാടുനീളെ പകർച്ചവ്യാധികളുടെ വിത്തുകൾ വിതക്കും; കടൽക്കരകൾവ

രെ ക്ഷാമം പരത്തുകയും ചെയ്യും. ഈ ദുഃഖാരാധനയല്ലേ നമ്മുടെ 'തത്വജ്ഞാനം'? ഈ നൈരാശ്യത്തിന്റെ കലികൊള്ളലല്ലേ നമ്മുടെ 'ചരിത്രം'? നമ്മുടെ—മനുഷ്യവർഗ്ഗത്തിന്റെയും മനുഷ്യവ്യക്തികളുടെയും? ത്യാഗത്തേയും സൌഭ്രാത്രത്തെയും മാറുന്നതാദർശങ്ങളേയും പൂജിക്കുന്ന മതങ്ങളും, കാര്യകാരണബന്ധത്തിന്റെ വെളിച്ചം പരത്തുന്ന ശാസ്ത്രവും ഒക്കെ ഉണ്ടായിരുന്നിട്ടും, ഹൃദയത്തിന്റെ ഇരുണ്ട ഉള്ളറകളിൽ കുടികൊള്ളുന്ന അഗാധതീവ്രമായ ഈ വികാരവൈവശ്യത്തിലേയ്ക്ക്, വേദനാക്രാന്തമായ ഈ പ്രാഥമികനൈരാശ്യത്തിലേയ്ക്ക്, ഇടയ്ക്കിടെ നാമൊരു തീർത്ഥയാത്ര പോകാറില്ലേ? ജീവിതത്തിനുവേണ്ടി, അതിനു മൂല്യവത്ത നൽകുന്ന സൌന്ദര്യാഹ്ളാദങ്ങൾക്കുവേണ്ടി, ഉൽകടമായ, സർഗ്ഗകാലികമായ അട്ടഹാസം നമ്മുടെ ഹൃദയത്തിലെ കോമരം മുഴക്കാറില്ലേ?

"വയററിൽക്കാളുന്ന വിശപ്പ്,
ല്ലെന്തൊന്നോ!
അടിയ്ക്കുമമ്മമാർ, ചടച്ചുക്രന്നവ,-
രവരെവിടെപ്പോ, യറിഞ്ഞുകൂട
ല്ലോ!"

ഈ അജ്ഞാതവേദന നിങ്ങളുടെ ഹൃദയത്തിലുള്ള കാലത്തോളം (അതെന്നുമുണ്ടാവുമെന്ന വേണം താനും കരുതാൻ) നിങ്ങളും 'ഭരണി'ക്കാരും തമ്മിൽ മൌലികമായി വലിയ വ്യത്യാസമൊന്നുമില്ല. ഇതറിയുന്നതു മനുഷ്യഹൃദയത്തെപ്പററി വിശാലതരമായൊരു 'മനസ്സിലാക്ക'ലാണെന്നും ഞാൻ വിചാരിക്കുന്നു. എന്തൊരു ദയനീയമായ, പക്ഷേ എത്ര മഹനീയമായ, ഒരു സൃഷ്ടിയാണ് മനുഷ്യൻ! നിത്യവിരഹശോകത്തിലെ ദയനീയത, നിരന്തരമായ ജീവിതമൂല്യാനുസന്ധാനത്തിലെ മഹനീയത! മനുഷ്യത്വത്തിലെ ഈ സങ്കീർണ്ണഭാവത്തിനു് എത്ര ഉചിതമായൊരു പ്രതീകമാണ് കൊടുങ്ങല്ലൂർഭഗവതി!

ഉള്ള ഇല്ലായ്മയിലെ ഈ വേദനയോടൊപ്പം, ഉണ്ടാവേണ്ട ഉണ്മയിലെ ആഹ്ളാദവും ഈ സമാഹാരത്തിലെ കവിതകളിൽ നിങ്ങൾക്ക് കാണാം. ആഹ്ളാദത്തേക്കാളധികം വേദനയാണോ? എന്നാലും അത്ഭുതത്തിനവകാശമില്ല. തന്റെ ബാല്യത്തെപ്പററി ബാലാമണിയമ്മ ഒരിടത്തു പറകയാണ്: "ഇരുട്ടും മഴയുമുള്ള രാത്രികളിലെ നിറഞ്ഞു തുളുമ്പുന്ന ഭീകരമൂകതയിൽനിന്നു നൂറായിരം അജ്ഞാതവേദനകളും ദുസ്സ്വപ്നങ്ങളും എന്റെ മനസ്സിലേയ്ക്കുളിയിട്ടുവരും" ഇതു പ്രക്ഷോഭങ്ങളോ പ്രലോഭനങ്ങളോ ഇല്ലാത്ത നാട്ടുമ്പുറത്തു് ഒരേ താളത്തിൽ ഓരോ ദിവസവും നീങ്ങിക്കൊണ്ടിരുന്ന കാലത്തെ കഥയാണ്. ഇന്നു നമ്മുടെ മിക്കവരുടേയും ചക്രവാളം ഭൂപരിധിയോളം വലുതായിട്ടുണ്ട്. അതിനു കീഴിലാകട്ടേ പ്രക്ഷോഭങ്ങൾക്ക് ഏതു നിമിഷത്തിലും കുറവൊട്ടുമില്ലതാനും.

"നെറിയും നേരും വിട്ടി,വലിവുമ—
ററുകൊലച്ചേയിൻ വടിവാർ
ന്നുലോകം."

അതിനാൽ വേദന ഇന്നൊരു സർവ്വകാലബാധയായാൽ അതിൽ അസാധാരണമായൊന്നുമില്ല. എന്നിട്ടും, ഈ വേദനകൾ കരുത്തുററ ആശകളായിട്ടാണ് ബാലാമണിയമ്മയുടെ കവിതയിൽ പല

പ്പോഴും പ്രത്യക്ഷപ്പെടുന്നതു്. നിത്യവിരഹിണിയായ കണ്ണകി കർമ്മകാണ്ഡാധീശ്വരിയായ അംബികയായി മാറിയിരിക്കുന്നു. ഈ ആശകളും, അവസ്ഥാധാരമായ ദുഃഖത്തെപ്പോലെ, വൈയക്തികങ്ങളെന്നതിനെക്കാളേറേ സാമൂഹ്യങ്ങളാണു്.

"ധന്യശർമ്മമായ്, ബ്ഭേദഭക്കായ്, ശ്ലാപ-
ഗ്രസ്തമാമിശ്ശതാബ്ദത്തിനപ്പുറം
ശാന്തിയും സർവ്വമൈത്രിയും മുക്തിയു—
മേന്തി നിൽപ്പുണ്ടഭീഷ്ടമുതയുഗം."
"ഒരുനാൾ സമത്വവും ക്ഷേമവു-
മുലകാളും,
ഭൃതസൌഹാർദ്ദം തത്ര നീതി
തൻ ചെങ്കോലേന്തും,
ചിരകാംക്ഷിതം സന്തതാനന്ദ
മാരും നേടും,
പരിപൂർണ്ണനാം നരൻ: ഇങ്ങി-
നെ പാടുന്നു ഞാൻ."

സാഹിത്യത്തിൽ വിഷയത്തിന്റെ പ്രാധാന്യത്തെപ്പറ്റി ഇന്നഭിപ്രായഭേദമില്ല. ആവിഷ്ക്കരണത്തിന്റെ പ്രാധാന്യവും അംഗീകരിക്കപ്പെട്ടിരിക്കുന്നു. എന്നാൽ വിഷയവും ആവിഷ്ക്കരണവും തമ്മിലുള്ള ഭേദം തീരെ മാഞ്ഞുപോകുന്ന ഒരു ഘട്ടമുണ്ടു്—അവിടെയത്രേ അത്യുൽകൃഷ്ടമായ കല കുമ്പെടുക്കുന്നതു്. വളരെ മുമ്പുതന്നെ ബാലാമണിയമ്മയുടെ കവിത ആ മേഖലയിലെത്തിയിരിക്കുന്നു. മാതൃത്വത്തിന്റെ ഗായികയായി അവരെ കാണാനാണു് മിക്കവർക്കും ഇഷ്ടം. ആകാശത്തെയായാലും ഒരു കല്ലറസ്ക്കൂളിൽ പിടിച്ചിട്ടാലല്ലേ നമ്മുടെ അപഗ്രഥനവാസനയ്ക്കു തൃപ്തിയാവൂ? പക്ഷേ, ബാലാമണിയമ്മയുടെ ചേതനാമണ്ഡലം മാതൃത്വത്തെക്കാളെത്രയോ വിശാലമാണു്. മറ്റൊരുവിധത്തിൽപ്പറഞ്ഞാൽ, ആ മാതൃത്വം ജീവിതത്തോടു പൊതുവേയുള്ള ആദരവും വാത്സല്യവും അനുകമ്പയുമായി വികസിച്ചതത്രേ. ഒരു സ്മരണയുടെ പരിവേഷം പൂണ്ടാണു് അവരുടെ വിചാരങ്ങളും ഭാവനകളും നമ്മുടെ മുമ്പിലെത്തുന്നതു്. അതുകൊണ്ടായിരിക്കണം അവയ്ക്കു്ത്രമാത്രം ആത്മാർത്ഥത കാണുന്നതും, ഹൃദയത്തിൽ നിന്നു ഹൃദയത്തിലേയ്ക്കു് അവ പകരുന്നതും. ബാലാമണിയമ്മയുടെ കവിതയിലൂടെ ഇടയ്ക്കിടെ കടന്നുപോകുകയെന്നതു് ഒരു തീർത്ഥയാത്രയും ഗുരുകുലവാസവുമാകുന്നു. ആ കവിതയ്ക്കൊരു വിവരണം വേണമോ, ഇതാ—

"ഇരുളാന്നെഴുമാദിപാതാളതല
ത്തിൽനി—
ന്നരിയ സസ്യശ്രേണി നീട്ടുമേ
ണിയിലൂടെ,
മന്നിലേയ്ക്കുയരുന്തു, പ്രാകൃതാ
ഹ്ളാദത്തിനെ—
ച്ചിന്നി ഞാൻ; എൻ കാൽവെ
പ്പിൽസ്സൌരഭ്യം വിടരുന്നു."

—∞—





**ന്യൂഡൽഹിയിൽ റിപ്പബ്ലിക്കുദിനത്തിൽ നടന്ന വള്ളംകളിപ്രദർശനം**

60 അടി നീളമുള്ള ഒരു വണ്ടിയിൽ വള്ളം വച്ചിരിക്കയാണ്. അമരവും തലയും ചിത്രത്തിൽ കാണാം.

Regd: No. 5595.
ARUNA
Monthly Home Journal in Malayalam.

## ഫെബ്രുവരി 28-ാം തീയതി പ്രദർശനമാരംഭിച്ച

മേഖലാ പിക്ചേഴ്സ്

# നാം

തമിഴ്










WITH

എം. ജി. രാമചന്ദ്രൻ

എം. എൻ. നമ്പ്യാർ

വി. എൻ. ജാനകി

പി. കെ സരസ്വതി

ഭാഗ്യം, വീരപ്പ

മുതലായവർ



ഡയറക്ഷൻ

എ. കാശിലിംഗം



സംഭാഷണം

ക രു ണാ നി ധി



സ്റ്റുഡിയോ

ന്യൂട്ടോൺ

**Radhakrishna Films Ltd.,**

**ALLEPPEY.**